Registered No. M—770

പുസ്തകം ൨൦] [ലക്കം ൨

൧൯൧൨ — ന്ന ൧൦൮൭ കുംഭം

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു



നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു്.
[മാർ പൌലൂസ്]

സംഗതിവിവരങ്ങൾ. പുറം.



മാർ തോമസ്സ് പ്രസ്സ്
കോട്ടയം.

പ്രസിദ്ധകൻ റവി. ജി. കൊച്ചുമ്മൻ

# പഞ്ചാംഗം.

൧൯൧൧. ഓദോർ — മീനം ൧൦൮൬.

മാർച്ച് — ഏപ്രിൽ

| ആഴ്ച. | സൂ. | മ. | ഇ.. | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| ചൊ | ൧ | ൧ | ൧൪ | ൬-ാംനു- (മ്ശറിയൊ) നോമ്പിൻെറ ൩-ാം ഞായറാഴ്ച. |
| ബു | ൨ | ൨ | ൧൫ | |
| വ്യാ | ൩ | ൩ | ൧൬ | |
| വെ | ൪ | ൪ | ൧൭ | ൧൩-ാംനു- (ക്നാനൈത്തൊ) നോമ്പിൻെറ ൪-ാം ഞായറാഴ്ച. |
| ശ | ൫ | ൫ | ൧൮ | |
| ഞാ | ൬ | ൬ | ൧൯ | |
| തി | ൭ | ൭ | ൨൦ | ൧൬-ാംനു- പാതിനോമ്പു. |
| ചൊ | ൮ | ൮ | ൨൧ | |
| ബു | ൯ | ൯ | ൨൨ | ൨൦-ാംനു- (ക്ഫീഫ്ത്തൊ) നോമ്പിൻെറ ൫-ാം ഞായറാഴ്ച. |
| വ്യാ | ൧൦ | ൧൦ | ൨൩ | |
| വെ | ൧൧ | ൧൧ | ൨൪ | |
| ശ | ൧൨ | ൧൨ | ൨൫ | ൨൫-ാംനു- (സൂബോറൊ) കന്യാസ്ത്രീ അമ്മയൊടുള്ള വചനിപ്പു (മാറാനായ) പകലൊമററം വലിയ മാർ ദീവന്നാസ്യോസിൻെറ ഓർമ്മ. |
| ഞാ | ൧൩ | ൧൩ | ൨൬ | |
| തി | ൧൪ | ൧൪ | ൨൭ | |
| ചൊ | ൧൫ | ൧൫ | ൨൮ | ൨൭-ാംനു- (സമീയൊ) നോമ്പിൻെറ ൬-ാം ഞായറാഴ്ച. |
| ബു | ൧൬ | ൧൬ | ൨൯ | |
| വ്യാ | ൧൭ | ൧൭ | ൩൦ | |
| വെ | ൧൮ | ൧൮ | ൩൧ | |
| ശ | ൧൯ | ൧൯ | ൧ | |
| ഞാ | ൨൦ | ൨൦ | ൨ | |
| തി | ൨൧ | ൨൧ | ൩ | |
| ചൊ | ൨൨ | ൨൨ | ൪ | |
| ബു | ൨൩ | ൨൩ | ൫ | |
| വ്യാ | ൨൪ | ൨൪ | ൬ | |
| വെ | ൨൫ | ൨൫ | ൭ | |
| ശ | ൨൬ | ൨൬ | ൮ | |
| ഞാ | ൨൭ | ൨൭ | ൯ | |
| തി | ൨൮ | ൨൮ | ൧൦ | |
| ചൊ | ൨൯ | ൨൯ | ൧൧ | |
| ബു | ൩൦ | ൩൦ | ൧൨ | |
| വ്യാ | ൩൧ | ൩൧ | ൧൩ | |

# മലങ്കര ഇടവകപത്രിക

പുസ്തകം ൨൦ | ൧൯൧൧ കുംഭം | ലക്കം ൨


## ശരീരരക്ത എഴുന്നെള്ളത്തും മാനസ്സാന്തരവും.

(ഫാദർ പി. വി. ദാവീദു).

"അവർ അവനെ ഊർശ്ലേമിലേക്കു കൊണ്ടുപോയി. ഊർശ്ലേമിൽ അന്നു ശെമഓൻ എന്നു പേരുള്ള ഒരു മനുഷ്യൻ ഉണ്ടായിരുന്നു; ഈ മനുഷ്യൻ നീതിമാനും പുണ്യവാനും ഇസ്രായേലിൻെറ ആശ്വാസത്തിന്നായി കാത്തിരുന്നവനും പരിശുദ്ധാത്മാവു അവൻെറ മേൽ ഉണ്ടായിരുന്നവനും ആയിരുന്നു.....മാതാപിതാക്കന്മാർ അവനെ അകത്തു കൊണ്ടുവന്നപ്പോൾ, ഇവൻ, തന്നെ കൈകളിൽകൊണ്ടു ദൈവത്തെ വാഴ്ത്തി പറഞ്ഞു:—നിൻെറ രക്ഷയെ എൻെറ കണ്ണുകൾ കണ്ടു". (ലൂക്കോ: ൨, ൨൫—൩൨)

"ആ നാളുകളിൽ യോഹന്നാൻസ്നാപകൻ വന്നു, യഹൂദിയാമരുഭൂമിയിൽ പ്രസംഗിച്ചുപറഞ്ഞു: സ്വർഗ്ഗരാജ്യം സമീപമായിരിക്കയാൽ മാനസ്സാന്തരപ്പെടുവിൻ" "എന്നാറെ ഊർശ്ലേമും യഹൂദിയദേശമൊക്കെയും യോർദ്ദാൻെറ ഇരുകരയുമുള്ള എല്ലാദേശവും അവൻെറ അടുക്കലേക്കു പുറപ്പെട്ടുചെന്നു" (മത്താ: ൩, ൧- ൬) "യോഹന്നാൻ അവനെക്കുറിച്ചു സാക്ഷിച്ചു വിളിച്ചുപറഞ്ഞു അവൻ എൻെറ പിന്നാലെ വരുന്നു" "എന്നെക്കാൾ ബലവാനായവൻ വരുന്നു". (യോഹ: ൧, ൧൫; ൨൯. ലൂക്കോ: ൩, ൧൬)

മനുഷ്യാവതാരംതന്നെ ഒരു സക്രമെന്തായിരുന്നു എന്നു വി: പിതാക്കന്മാർ പറയുന്നതു എത്രയോ വാസ്തവമാകുന്നു. അല്ല, ഊഹമൊ തോന്നലൊ ആയ ഒന്നുമല്ല, ദൈവികജീവനെ ഒരു പദാർത്ഥത്തോടു വാസ്തവമായിതന്നെ യോജിപ്പിച്ചു. വചനം മാംസമായി ഭവിച്ചു. പുറമേ കാഴ്ചയ്ക്കു മനുഷ്യൻ, എന്നാൽ വിശ്വാസത്തിനു ദൈവം. മനുഷ്യാവതാരം സക്രമെന്തു തത്വത്തെ സ്ഥാപിക്കുന്നു എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. പുതിയ നിയമം പഴയനിയമത്തെക്കാൾ വിശേഷതപ്പെട്ടിരിക്കുന്നതു ഇതിനാൽ അത്രെ. ഇസ്രായേൽവിശ്വാസികളും ക്രിസ്തീയവിശ്വാസികളും തമ്മിലുള്ള വ്യത്യാസം ഇതിലിരിക്കുന്നു. ദൈവം സ്വർഗ്ഗത്തിൽനിന്നു ഇറങ്ങി ശരീരത്തിൽ എഴുന്നെള്ളി. പാതാളത്തിലെ വിശ്വാസികൾക്കും ഉണ്ടായ ഭേദം മനുഷ്യാവതാരം മൂലമായിട്ടത്രെ. അതിനെപററി പ്രതിപാദിക്കുന്നതിനു അവസരം ഇതല്ലായ്കയാൽ അതിലേക്കു പ്രവേശിക്കുന്നില്ല. ജഡത്തിൽ വെളിപ്പെട്ട സുവിശേഷ ആരംഭംതന്നെ എത്ര നല്ല വിശേഷം, സന്തോഷം, എഴുന്നെള്ളത്തു, തൻെറ മാതാവിൻെറ ഉദരത്തിൽ യോഹന്നാൻ മാംദാനായോടു അടുത്തപ്പോൾ ശിശു സന്തോഷാനന്ദമായി കുതിച്ചുചാടി. പുൽക്കൂട്ടിൽ എഴുന്നെള്ളി കിടക്കുമ്പോൾ ദരിദ്രന്മാരായ ഇടയന്മാർ വന്നുകണ്ടു ദൈവത്തെ മഹത്വപ്പെടുത്തി സ്തുതിച്ചു. വീട്ടിൽ എഴുന്നെള്ളി

യിരിക്കുമ്പോൾ ധനവാന്മാരായ മ്ഗൂശന്മാർ വന്നുകണ്ടു വീണു കാഴ്ച വെച്ചു ആരാധിച്ചു. പ്രസംഗവാക്യത്തിൽ പറയുന്നതുപോലെ, ദൈവാലയത്തിൽ എഴുന്നെള്ളിയപ്പോൾ, കയ്യിൽ ഏന്തി സ്തോത്രം ചെയ്തു. ഇതിൽനിന്നു കുറഞ്ഞൊന്നു മുന്നമേ ആലോചിക്കാം.

അവതാരപുരുഷൻെറ എഴുന്നെള്ളത്തിനുമുമ്പു വൃദ്ധനായ ശെമഓൻ എങ്ങിനെയുള്ളവൻ ആയിരുന്നു എന്നു എഴുതിയിരിക്കുന്നു. "നീതിമാനും പുണ്യവാനും ഇസ്രായേലിൻെറ ആശ്വാസത്തിനായി കാത്തിരുന്നവനും പരിശുദ്ധാത്മാവു അവൻെറമേൽ ഉണ്ടായിരുന്നവനും ആയിരുന്നു". എന്താ തരക്കേടുണ്ടോ? ഇന്നത്തെ ഒന്നാംതരം മാനസ്സാന്തരക്കാരെക്കാൾ കുറവുണ്ടോ? പഴയനിയമത്തിലെ മൂപ്പത്തിമൂവായിരം വാഗ്ദത്തങ്ങൾ മൂപ്പിലേക്കു വിശ്വാസം ഇല്ലയൊ? അല്ലെങ്കിൽ വിശ്വസിക്കരുതൊ" "നിശ്ചയമായി അവൻ നമ്മുടെ ഖേദങ്ങളെ വഹിച്ചു, അവൻ നമ്മുടെ ദുഃഖങ്ങളെയും ചുമന്നു.....അവൻ നമ്മുടെ അതിക്രമങ്ങൾക്കുവേണ്ടി മുറിവു ഏല്ക്കപ്പെട്ടു, അവൻ നമ്മുടെ അന്യായങ്ങൾക്കുവേണ്ടി നറുങ്ങി; നമ്മുടെ സമാധാനത്തിൻെറ ശിക്ഷ അവൻെറമേൽ ആയി; അവൻെറ അടികളാൽ നാം സൌഖ്യമാക്കപ്പെട്ടിരിക്കുന്നു....ഹാ! ദാഹിക്കുന്ന ഓരോരുത്തൻ വെള്ളങ്ങളുടെ അടുക്കലേക്കു വരട്ടെ; ദ്രവ്യം ഇല്ലാത്തവനും തന്നെ; നിങ്ങൾ വന്നു വാങ്ങി ഭക്ഷിപ്പീൻ; അത്രയുമല്ല, ദ്രവ്യംകൂടാതെയും വിലകൂടാതെയും നിങ്ങൾ വന്നു വീഞ്ഞിനെയും പാലിനെയും വാങ്ങുവീൻ" (ഏശ: ൫൫; ൧, ൨)—ഇത്യാദി സുവിശേഷം കേട്ടിട്ടില്ലയൊ—ശിമോൻെറ നീതി, പുണ്യം, വിശ്വാസം കാത്തിരിപ്പു, ആത്മാവു മുതലായവ മതിയായൊ? ഇല്ല. പുതിയനിയമത്തിലെ പ്രത്യേകദാനത്തെ കൃപാവഴിയിൽക്കൂടി കണ്ടു, കയ്യിൽ സ്വീകരിച്ചു. കാലം പോരായ്കകൊണ്ടു ഉൾക്കൊള്ളുന്നതിനു സാധിച്ചില്ല എന്നെയുള്ളു. എങ്കിലും മൂപ്പിലേക്കു പൂർണ്ണമായി.

ഇനിയും പ്രസംഗവാക്യത്തിലെ രണ്ടാം സംഗതിയായ മാനസ്സാന്തരവിഷയത്തിലേക്കു ഒന്നു കടക്കാം. യോഹന്നാൻമാംദാനായുടെ പ്രസംഗം മാനസ്സാന്തരത്തിൽ ആരംഭിച്ചു. "സ്വർഗ്ഗരാജ്യം സമീപമാകകൊണ്ടു മാനസ്സാന്തരപ്പെടുവീൻ" (മത്താ: ൩; ൨) അവനെപോലെ മാനസ്സാന്തരപ്രസംഗം തുടങ്ങിയ ആൾ ഉണ്ടെന്നു തോന്നുന്നില്ല. പുരുഷന്മാരും സ്ത്രീകളും പൈതങ്ങളും തങ്ങളുടെ കുട്ടികളെ എടുത്തു തള്ളമാരും സൊപ്രന്മാരും പ്രീശന്മാരും, സാദോക്യരും, ചുങ്കക്കാരും, ആയുധക്കാരും, യഹൂദിയായിൽനിന്നും, ശമറിയായിൽനിന്നും, ഗലീലായിൽനിന്നും യോർദ്ദാൻെറ ഇരുകരകളിൽനിന്നും വന്നുകൂടി. ഇവരെ എല്ലാം ഇത്ര ഇളക്കിയതു എന്തായിരുന്നു? മ്ശീഹായിൽ ഉള്ള വിശ്വാസം ആയിരുന്നു; അല്ലെങ്കിൽ രാജ്യം വരുന്നു എന്നുള്ളതുമായിരുന്നു.

ശ്രു: യോഹന്നാൻെറ പ്രസംഗത്തിൻെറ ആന്തരം എന്തായിരുന്നു? എഴുന്നെള്ളത്തിൽ ഉറപ്പിക്കേണമെന്നായിരുന്നു. പ്രസംഗഗതിഭേദം നോക്കുവീൻ. അവൻ നമ്മുടെ ഇടയിൽ ഉണ്ടു, നടുവിൽ ഉണ്ടു എന്നായപ്പോൾ വലിയ ഇളക്കം! തിക്കും തിരക്കും തുടങ്ങി. നാലായിരം സംവത്സരമായി യഹൂദന്മാർ വിശ്വാസത്തോടെ കാത്തിരിക്കയായിരുന്നു. സർപ്പത്തിൻെറ തലയെ ചതക്കുന്ന സ്ത്രീയുടെ സന്തതിക്കായി മൂടൽമഞ്ഞിൽ എന്നപോലെ നോക്കിയിരുന്നു.

ഒരു ദിവസം ഊർശ്ലേമിൽനിന്നു കമ്മട്ടിയുടെ ഡെപ്യൂട്ടേഷ്യൻ വന്നു നീ മ്ശീഹായോ ഏലിയായൊ എന്നു ചോദിച്ചു. ശരീരത്തെ വിട്ടു കക്ഷി കൂട്ടുവാൻ ഒരു നല്ല കാലം ആയിരുന്നു. മാനസ്സാന്തരപ്പെട്ടവർ തന്നെ ധാരാളം, ജനസമ്മതം വൎദ്ധിച്ചുവരുന്നു; ഇതൊന്നും അല്ല തന്റെ ഉദ്ദേശം. വെളിപ്പെട്ട കൃപയിൽ ജനങ്ങളെ ഉറപ്പിക്കേണമെന്നത്രെ.

പിറെറദിവസം എന്തുണ്ടായി; ജനമെല്ലാം യോഹന്നാനിൽനിന്നു കേൾപ്പാൻ ഒരുങ്ങിയിരിക്കുന്നു. അവരുടെ ഹൃദയങ്ങൾ യോഹന്നാന്റെ നാവിന്മേൽ തൂങ്ങിയിരിക്കുന്നു. അവന്റെ പ്രസംഗം നിൎത്തുന്നു. ഭാവം മാറുന്നു, കൃപാവഴിയിൽ അടുത്തുവരുന്ന രക്ഷയെ നോക്കുന്നു.

---

## പഴയവിശ്വാസവും പുതിയ അഭിപ്രായവും (തുടൎച്ച)

മ്ശീഹായിക്കു മുൻപുള്ള കാലമെല്ലാം അപ്പഴപ്പോഴായിട്ടു ദൈവത്തിൽനിന്നു വന്നിരുന്ന വെളിച്ചം ക്രമേണ അധികമധികം വിശദമായും പൂൎണ്ണമായും വന്നിട്ടു അതു പരമകാഷ്ഠയെ പ്രാപിച്ചതു കൎത്താവിലായിരുന്നു. കൎത്താവു വെളിച്ചത്തെ കണ്ടിട്ടു ചിലതെല്ലാം മറ്റുള്ളവൎക്കു വെളിപ്പെടുത്തിയവനായിട്ടല്ല നാം വിശ്വസിക്കുന്നതു. താൻ തന്നെ വെളിച്ചവും ദൈവത്വത്തിൻ പ്രതിഛായയുമായിരുന്നു. തനിക്കു പിൻപുള്ള കാലമെല്ലാം തന്റെ ഉപദേശമെന്തായിരുന്നെന്നും താൻ ദൈവത്തെ വെളിപ്പെടുത്തിയതിൽനിന്നു നാം എന്തെല്ലാം എങ്ങിനെയെല്ലാം കാണുന്നതെന്നുമുള്ളതാണു നാം പഠിക്കുന്നതു.

ഇതിൽ കൎത്താവിന്റെ മനസ്സിനെ അപ്പോസ്തലന്മാർ കണ്ടെങ്കിലും ചില സംഗതികൾ അവരിൽനിന്നു മറഞ്ഞിരുന്നു. ദൃഷ്ടാന്തമായി തന്റെ രണ്ടാമത്തെ വരവിനെക്കുറിച്ചു ശരിയായ ഒരുവിവരവും പതിനൊരുവൎക്കു ഇല്ലാഞ്ഞു. ആനാഴികയെക്കുറിച്ചു പിതാവല്ലാതെ ആരുമറിയുന്നില്ലെന്നു കല്പനയുണ്ടല്ലൊ. ഇതുകൂടാതെ തന്റെ രാജ്യം ശുദ്ധമെ ആത്മീയമായിരുന്നെന്നുള്ളതും ശിഷ്യന്മാർ നല്ലപോലെ പഠിക്കാൻ കുറേനാളത്തെ അനുഭവവും പരിചയവും വേണ്ടിവന്നു.

ഇവയെല്ലാമെങ്ങിനെയിരുന്നാലും അപ്പോസ്തലന്മാരുടെ കൂട്ടത്തിൽ മിഷനറി തീക്ഷ്ണതകൊണ്ടും പഠിത്വംകൊണ്ടും ജ്ഞാനംകൊണ്ടും ക്രിസ്തുവസഭാമന്ദിരത്തിന്റെ "പ്രധാന ശില്പാശാരി" എന്നു നാം വായിക്കുന്നതുപോലെയുള്ള ബുദ്ധിമതിക്കുള്ള പ്രഥമസ്ഥാനത്തെ അൎഹിച്ചതു സൎവ്വപ്രകാരേണയും വി. പൌലൂസായിരുന്നു. തന്റെ ലേഖനങ്ങളിൽകൂടെ കാണുന്ന വെളിപാടു എത്രയോ മാഹാത്മ്യമേറിയവയായിരിക്കുന്നു. ലോകസ്ഥാപനം മുതൽ മറഞ്ഞിരുന്നവ തന്റെ കാലത്തു മിശിഹായിൽ ദൈവം വെളിപ്പെടുത്തിയിരിക്കുന്നു എന്നു തന്റെ ലേഖനങ്ങളിൽ ഒന്നിലധികം സ്ഥലത്തു പറയുന്നുണ്ടു

വി: പൌലൂസിന്റെയും മറ്റുള്ള അപ്പോസ്തലന്മാരുടെയും കാലം കഴിഞ്ഞിട്ടു മൂന്നും നാലും ശതാബ്ദങ്ങളിടയ്ക്കു ത്രിത്വത്തെക്കുറിച്ചുള്ള വാദവും തൎക്കവും വ്യവഹാരവുമുണ്ടായി. യവനതത്വശാസ്ത്രജ്ഞന്മാരുടെ ഉപദേശങ്ങൾ റോമാരാജ്യം മുഴുവനും പടൎന്നുപിടിച്ചിരുന്നു. അതിന്റെ ശക്തിയും തള്ളലുംകൊണ്ടു അവയെ പലവിധത്തിൽ പഠിച്ചിരുന്നവർ പലരും സഭയിൽ ചേൎന്നു ഉപദേഷ്ടാക്കന്മാരും സഭാപിതാക്കന്മാരുമായിതീൎന്നതുനിമിത്തവും ദൈവത്തെക്കുറിച്ചും തന്റെ (ക്രിസ്തുമാ) സ്വഭാവത്തെക്കുറിച്ചും ഉഗ്രമായ വാദമുണ്ടായതു ഏറെക്കുറെ സ്വാഭാവികമാണു. ഈകാലത്തെ വഴക്കിനിടയിൽ എല്ലാംകൊണ്ടും പ്രഥമസ്ഥാനത്തെ അൎഹിക്കുന്നവരിൽ ഒറിഗൻ എന്ന അലക്സന്ത്രിയായിലെ സഭയുടെ തലവൻ ഒരുവനായിരുന്നു.

പിന്നീടു ഒരു വലിയ സഭാപിതാവിനെക്കുറിച്ചു കേൾക്കുന്നതു വി. അഗസ്റ്റിനെസംബന്ധിച്ചാണു. തന്റെ കാലത്തുണ്ടായിരുന്ന എല്ലാ വിദ്വാന്മാരുടെയും ശ്രദ്ധയ്ക്കു പാത്രീഭവിക്കത്തക്കവണ്ണം ഔൽകൃഷ്ട്യവും കീൎത്തിഗൌരവവുമുള്ളതാണു ക്രൈ

സ്തവമാർഗ്ഗമെന്ന വലിയ വ്യുല്പന്നന്മാരായ ഐറോപ്യന്മാരെ പഠിപ്പിച്ചതു വടക്കേ ആഫ്രിക്കാദേശത്തു വസിച്ചിരുന്ന ഇദ്ദേഹമായിരുന്നു. ഇവിടം കഴിഞ്ഞിട്ടു മിക്കവാറും അതാതുകാലത്തെ ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായത്തോടു ഏകദേശം ചേർന്നും ചിലപ്പോൾ ചേരാതെയും ക്രൈസ്തവസഭയിൽ പാശ്ചാത്യവിഭാഗം ജീവിക്കാൻതുടങ്ങി. മറ്റുള്ള സഭാവിഭാഗങ്ങളെക്കുറിച്ചു പറയത്തക്ക ശാസ്ത്രപാരായണമൊ വലിയ പ്രാധാന്യമൊ ഒന്നും ഉണ്ടായിരുന്നതായി തോന്നുന്നില്ല. ഈകാലത്തും നമ്മുടെ സഭയുടെ മല്പാനായിരുന്ന ബെറെബ്രായയെക്കുറിച്ചു മാത്രമെ യൂറോപ്യന്മാർ ഗണിക്കുന്നുള്ളു. പിന്നെയുള്ള പൌരസ്ത്യരെ മിക്കവാറും ഗണിക്കുന്നെയില്ല.

പതിനഞ്ചാം നൂറ്റാണ്ടിൽ യൂറോപ്പിൽ കലാവിദ്യകൾക്കു പ്രചാരവും പ്രാധാന്യവും വേദപുസ്തകങ്ങളുടെ മൂലഗ്രന്ഥപാരായണത്തിൽ അത്ഭുതപൂർവമായ പ്രതിപത്തിയും വന്നതോടുകൂടി പഴയ വിശ്വാസങ്ങളെ പുതിയ രൂപത്തിൽ ജനസാമാന്യം ചിലടെത്തെല്ലാം മനസ്സിലാക്കാൻ തുടങ്ങി. കുറേ കഴിഞ്ഞപ്പോഴേക്കും സയൻസുശാസ്ത്രവിഷയങ്ങളുടെ പരിചയവും ജനങ്ങളെ ഇളക്കാൻ തുടങ്ങി. അതിൽപിന്നെ ഇന്നേയോളം ജനങ്ങൾ അവരവർക്കായിതന്നെ ആലോചിപ്പാനും അഭിപ്രായമുണ്ടാക്കുവാനും തുടങ്ങി. പഴയ വിശ്വാസപ്രമാണങ്ങളെ അശേഷം നിഷേധിച്ചിരിക്കുന്ന ചിലരെയെല്ലാം ചിലടെത്തെല്ലാം ചില അവസരങ്ങളിൽ കാണാനുണ്ടെങ്കിലും സഭയിൽ ഒരു വലിയ പങ്കം പഴയ വിശ്വാസപ്രമാണങ്ങളേയും ആധാരങ്ങളേയും കൈക്കൊള്ളുന്നവരാണ. എന്നിരുന്നാലും അവരവരുടെ യുക്തിയും ന്യായവും ധാരാളം ചെലുത്തി മാത്രമെ പലരും വിശ്വാസങ്ങളെ കൈക്കൊള്ളുന്നുള്ളു. ഗലീലിയോ, കോപ്പർനിക്കസ്, ബേക്കൺ, ഡാർവിൻ മുതലായവരുടെ ശാസ്ത്രസിദ്ധാന്തങ്ങൾ പഴയ വിശ്വാസതത്വങ്ങളേ (അഭിപ്രായങ്ങളെ അല്ല) അഥവാ വിശ്വാസപ്രമാണങ്ങളെ സമ്മതിക്കുന്നതിൽ ഉപയോഗിക്കുന്ന യുക്തിന്യായങ്ങളെ കീഴ്മേൽ മറിച്ചിട്ടുണ്ട്. ദൈവമുണ്ടെന്നുതന്നേ സാധിക്കാൻ പണ്ടേകാലത്തുപയോഗിച്ചിരുന്ന ന്യായങ്ങളിൽ നൂറിൽ തൊണ്ണൂറിൽ കുറയാതെ ഇപ്പോൾ ഉപയോഗമില്ലാതെ ആയിട്ടുണ്ട്. എന്നാൽ ദൈവപരമായ വിശ്വാസമുള്ളവർക്കു നഷ്ടപ്പെട്ട തൊണ്ണൂറിനു പകരം കുറേക്കൂടെ ശക്തിയായ തൊണ്ണൂറു പുതുതായിട്ടു ഉണ്ടായിവന്നിട്ടുണ്ടായിരിക്കും. ഈകാലത്തു പുതിയ വല്ല അഭിപ്രായങ്ങളെയോ യുക്തികളെയോ തങ്ങളുടെ വിശ്വാസങ്ങൾക്കാധാരമായി ഉപയോഗിക്കുന്നവരെ കഠിനമായി ശകാരിക്കയും സംശയിക്കയും ചെയ്യുന്നതു സാധാരണമാണല്ലോ. പഠിത്തക്കാർക്കു ദൈവമില്ലെന്നും ഏറെപ്പഠിച്ചുവെന്നാൽ അങ്ങേഅറ്റത്തു ദൈവമില്ലെന്നുവരും എന്നും മറ്റും സാധാരണ പറയാറുള്ളതു പുതിയ അഭിപ്രായങ്ങളുടെ പ്രചാരം നിമിത്തമായിരിക്കണം. ഒരു സത്യമോ തത്വമോ തന്നേ ധാരാളം മനോവികാസം വന്നിട്ടുള്ള രണ്ടുപേർ അല്പാല്പമോ ചിലപ്പോൾ അധികമോ ഭേദത്തോടുകൂടെ കൈക്കൊള്ളുകയും അവയെ വ്യവഹരിക്കയും ചെയ്യുന്നതു കാണുമ്പോൾ നാം അവരെ തെറ്റിദ്ധരിക്കരുത്. റോമാകത്തോലിക്കസഭ ധാരാളം മഹാശയത്വമുള്ള ഒരു സഭയാണെങ്കിലും അതിൽ ഈകാലത്തു ചില സിദ്ധന്മാരായ ശാസ്ത്രികളോടു കാണിക്കുന്ന നിർബ്ബന്ധവും കടുംകൈകളും ഒക്കെ ഓർത്താൽ ചില കലാപങ്ങൾക്കു ഇവ കാരണമായിത്തീരുകയില്ലയോ എന്നു ശങ്കിച്ചുപോകും. വേദപുസ്തകത്തെക്കുറിച്ചാകട്ടെ അതിന്റെ ഗ്രന്ഥകാരന്മാരെക്കുറിച്ചാകട്ടെ മനുഷ്യാത്മാവിനെക്കുറിച്ചാകട്ടെ മരണാനന്തരമുള്ള അതിന്റെ സ്ഥിതിയെക്കുറിച്ചാകട്ടെ മനുഷ്യാത്മാവിന്റെ സ്വതസ്സിദ്ധമായ ശക്തിയെക്കുറിച്ചാകട്ടെ ആധുനികകാലത്തുണ്ടായിട്ടുള്ള അഭിപ്രായഭേദങ്ങൾക്കു കണക്കുമില്ല. അവയിൽ പലതും ത്യാജ്യങ്ങളായിരിക്കാം എന്നാലും അവ സഭയ്ക്കു വെളിക്കു വലിയ ശക്തിയോടുകൂടെ പ്രവഹിക്കുമ്പോൾ അതിന്റെ സ്വല്പമായ ഒരു തള്ളലോ ഫേനമോയെങ്കിലും സഭയ്ക്കുള്ളിൽ സ്വസ്ഥമായി നില്ക്കുന്നവരിൽ കൂടെയും വ്യാപിച്ചുയെന്നും വരാം. അങ്ങിനെയെല്ലാം വരുമ്പോൾ ചിലർ അക്ഷമന്മാരായി തങ്ങളുടെ സഹോദരന്മാരെ ഉപദ്രവിക്കയും മറ്റും ചെയ്തു ഒട്ടധികം അനാവശ്യകങ്ങളായ സംഗതികൾക്കിടം കൊടുക്കുന്നെങ്കിൽ അതു അത്യന്തം മനസ്താപജന്യമാണ്. "ഇനിക്കു ശത്രു വല്ലാത്തവൻ ഇനിക്കു ബന്ധുവാണ്":

---

## നമ്മുടെ കർത്താവിൻെറ അതിശയങ്ങൾ.

എ. സി. ജോൺ

പണ്ടു ഇസ്രായേല്യർക്കു ദൈവത്തിൻെറ അസ്തിക്യത്തെ വെളിപ്പെടുത്തിയതും, തൻെറ ഓരോ ഗുണങ്ങളെ അവരുടെ മനസ്സിൻെറ വ്യാപാരത്തിനു പ്രദർശിപ്പിച്ചതും അത്ഭുതകർമ്മങ്ങൾ മുഖാന്തിരമായിരുന്നു. നമ്മുടെ കർത്താവിൻെറ മുൻകുറിയായിരുന്ന മോശ, താൻ ദൈവത്താൽ അയക്കപ്പെട്ടവനെന്നു ഇസ്രായേൽ മൂപ്പന്മാരെ വിശ്വസിപ്പിക്കുന്നതിനു, അതിശയപ്രവൃത്തികൾ അവരുടെ മുമ്പാകെ ചെയ്തുകാണിക്കേണ്ടിയിരുന്നു. പഴയനിയമകാലത്തു ദൈവം തന്നെത്താന്നെ ലോകത്തിനു വെളിപ്പെടുത്തുവാൻ തിരുമനസ്സായതു ഈ സംപ്രദായം അനുസരിച്ചായിരുന്നു എന്നു ചരിത്രപരിശോധനയാൽ ബോധപ്പെടുന്നതാണ്. ഏതെങ്കിലും ഒരുമതം ദൈവസ്ഥാപിതമെന്നു വിശ്വസിക്കുന്നതിനും, സ്വീകാരയോഗ്യമെന്നു തീരുമാനിക്കുന്നതിനും, ആമതം അതിശയപ്രവൃത്തികളാൽ സാക്ഷീകരിക്കപ്പെടേണ്ടതു അവശ്യമാണ്. അത്ഭുതപ്രവൃത്തികളാൽ മുദ്രയിടപ്പെട്ടിട്ടില്ലാത്ത ഒരു മതം സ്വീകാരയോഗ്യമല്ല എന്നു ഖണ്ഡിപ്പാൻതക്കവണ്ണം മനുഷ്യൻെറ മനസ്സ്, ഹൃദയം, ബുദ്ധി ഇവയുടെ സംയോജിപ്പും, സൃഷ്ടിവിശേഷവും അതിശയനീയം തന്നെ. അതിശയങ്ങൾ പ്രവൃത്തിച്ചുകാണണമെന്നുള്ള മനുഷ്യമനസ്സിനു പ്രകൃത്യാ ഉള്ള അഗ്രഹം അനുസരിച്ചാണ് ദൈവം അതിശയങ്ങൾമൂലം പ്രവൃത്തിക്കയും തൻെറ സാന്നിദ്ധ്യം വെളിപ്പെടുത്തുകയും ചെയ്യുന്നതു്.

നമ്മുടെ കർത്താവിനാൽ സ്ഥാപിക്കപ്പെട്ട നൂതനമതവും ഇപ്രകാരം ആയിരുന്നു. അതിൻെറ ആഗമനത്തിൽ അമാനുഷീകമായിരിക്കുന്ന ശക്തികളും പ്രവൃത്തികളും ഉണ്ടായിരുന്നു. മനുഷ്യനു ദൈവം കൊടുത്തിരിക്കുന്ന ശക്തിവിശേഷംകൊണ്ടു സാധിക്കാൻവഹിയാത്തവണ്ണവും, അവൻെറ ബുദ്ധികൊണ്ടു പരിഛേദിപ്പാൻ പാടില്ലാത്തവണ്ണവും, അമാനുഷീകമായിരിക്കുന്ന ശക്തികളുടെ പ്രയോഗവും, സംഘടനവുംകൊണ്ടു ആമതം മുദ്രയിടപ്പെട്ടു. അതിശയങ്ങളിലേക്കും വലുതായ അതിശയം "നമ്മുടെ കർത്താവിൻെറ മനുഷ്യാവതാരം" അതായതു ദൈവം മനുഷ്യനായി എന്നുള്ളതു് തന്നെ. താൻ വാഗ്ദത്തപ്പെട്ട ദൈവത്തിൻെറ പുത്രനായ മ്ശിഹാ ആകുന്നു എന്നു തൻെറ കാലത്തുണ്ടായിരുന്ന ജനങ്ങളെ മനസ്സിലാക്കുന്നതിനും, വിശ്വസിപ്പിക്കുന്നതിനും താൻ തികപ്പാനായി പിതാവു തനിക്കു നൽകിയപ്രവൃത്തികളെ ചെയ്തു തന്നെക്കുറിച്ചു സാക്ഷീകരിക്കേണ്ടതു ആവശ്യമായിരുന്നു. താൻ ദൈവപുത്രനാകുന്നെന്നും, പാപങ്ങളെ മോചിപ്പാൻ തനിക്കു അധികാരമുണ്ടെന്നും, ലോകരക്ഷിതാവായി താൻ അയക്കപ്പെട്ടു എന്നും മറ്റുമുള്ള സംഗതികളെ സ്ഥാപിക്കുന്നതിനു പ്രവൃത്തികൾ സാക്ഷികളായി ഭവിച്ചു സംശയമില്ല—എന്നാൽ ഈ അതിശയപ്രവൃത്തികളെ കണ്ടതുകൊണ്ടുമാത്രമാണോ മനുഷ്യർ തന്നെ മ്ശിഹായായി സ്വീകരിച്ചതു്?

കർത്താവിൻെറ സന്മാർഗ്ഗോപദേശങ്ങളും തൻെറ അമാനുഷീകശക്തിയുടെ പ്രയോഗവും തമ്മിൽ വളരെ ചേർച്ച ഉണ്ടെന്നും, മഹത്വവും താഴ്മയുംകൊണ്ടു അലങ്കരിക്കപ്പെട്ട തൻെറ ക്നുമാ തന്നെ അതിശയമാകുന്നു എന്നും, തൻെറ ഉപദേശങ്ങൾ ദൃഷ്ടാന്തങ്ങളാലും, അടയാളങ്ങളാലും നി

റഞ്ഞിരുന്നു എന്നും വി: വേദപുസ്തകത്തിൽനിന്നു വെളിവാണ്. തന്റെ അതിശയങ്ങൾ മറ്റു ആളുകൾ ചെയ്തുകാണിക്കുന്നവയെപ്പോലെ നിരൎത്ഥകമായവയല്ലെന്നും, സ്വന്ത മഹത്വത്തിനും ആദായത്തിനുമായി പ്രയോഗിച്ചവയല്ലെന്നും, എന്നാൽ മറ്റുള്ളവരുടെ അറിവിനും നന്മക്കുമായി മാത്രം ദൈവസ്നേഹത്തിൽനിന്നു ഉല്പാദിക്കപ്പെട്ടവയാണെന്നും അതിശയങ്ങളുടെ സ്വഭാവം വെളിപ്പെടുത്തുന്നു. കൎത്താവിന്റെ പ്രവൃത്തികളിൽ അമാനുഷികശക്തിയുടെ പ്രദൎശനമല്ല, കൃപയുടെ വെളിപാടിന്റെ മാഹാത്മ്യം അത്രെ അന്തൎഭവിച്ചിരിക്കുന്നതു്. ഇങ്ങിനെയുള്ള പ്രവൃത്തികൾ ഒരു മതത്തിന്റെ ആരംഭഘട്ടങ്ങളിൽ ഉണ്ടാകേണ്ടതാവശ്യമാണ്. മനുഷ്യമനസ്സിന്റെ വിശ്വാസത്തിനുള്ളവ ആധാരഭൂതമായിരിക്കുന്നവയുമാണ്. എന്നാൽ ആദിമവിശ്വാസികൾ ഈ പ്രവൃത്തികൾ കണ്ടുമാത്രമാണൊ തന്നിൽ വിശ്വസിച്ചതു്?.

മ്ശിഹായുടെ ആദ്യശിഷ്യന്മാർ, താൻ ദൈവപുത്രൻ എന്നുവിശ്വസിച്ചു ഏറ്റുപറയുന്നതിനു ഹേതുഭൂതങ്ങളായിരുന്നവ അതിശയപ്രവൃത്തികൾ മാത്രമോ? തന്റെ ഉപദേശത്തെ മറുത്തു പറവാൻ കഴിയാത്തവണ്ണം യഹൂദപ്രമാണികളെ അന്ധാളരാക്കിതീൎത്തു താൻ വല്ല അതിശയങ്ങളും ചെയ്തിട്ടോ? "ഇതുപോലെ മനുഷ്യൻ ഒരുനാളും സംസാരിച്ചിട്ടില്ല" എന്നു സേവകർ മഹാപുരോഹിതന്മാരുടെയും പരീശന്മാരുടെയും അടുക്കൽ വന്നു പറവാൻതക്കവണ്ണം അവരെ വിസ്മയിപ്പിച്ചതു അതിശയപ്രവൃത്തികളൊ? ഗലീലക്കാരായ അനേകം പാവപ്പെട്ടവരിൽ ഒരുവനെപ്പോലെ മ്ശിഹാ തന്റെ പിതാവിന്റെ ഭവനത്തിൽ ചെന്നു, മൃഗങ്ങളെ എല്ലാം ഓടിച്ചു പുറത്തിറക്കി, മേശപ്പലകകളെ മറിച്ചിട്ടപ്പോൾ മറുത്തുനില്പാൻ ശേഷിയില്ലാത്തവണ്ണം പുരുഷാരം അയിൎപ്പായതു് അതിശയപ്രവൃത്തികളെ കണ്ടിട്ടോ? ഇങ്ങിനെ ചോദിക്കുന്നതിനാൽ നമ്മുടെ കൎത്താവിന്റെ അതിശയപ്രവൃത്തികളെ ദുൎബ്ബലപ്പെടുത്തുകയൊ ലഘൂകരിക്കയൊ ചെയ്യുന്നില്ല. പിന്നെയൊ തന്റെ മനുഷ്യാവതാരകാലത്തു മനുഷ്യരക്ഷക്കുവേണ്ടി താൻ ചെയ്ത പരിശ്രമങ്ങളിൽ അതിശയപ്രവൃത്തികളുടെ നില ഏതു എന്നു മനസ്സിലാക്കുന്നതിനു മാത്രമാണെന്നു് അതിശയങ്ങളുടെ മാഹാത്മ്യത്തെ പറ്റി മുമ്പെ അല്പമായി വിവരിച്ചതുകൊണ്ടു ഗ്രഹിക്കാവുന്നതാണ.

നമ്മുടെ കൎത്താവു തന്റെ ജീവിതംകൊണ്ടും ഉപദേശംകൊണ്ടുമാണ്, തങ്കലേക്കു മനുഷ്യരെ ആകൎഷിച്ചതു്. അത്ഭുതകൎമ്മങ്ങൾ ദിവ്യവെളിപാടിന്റെ ലക്ഷ്യങ്ങളൊ സാക്ഷികളൊ ആണ്. കൎത്താവിനുമുമ്പു വന്നിരുന്ന ദീൎഘദൎശിമാരും അത്ഭുതങ്ങളെ പ്രവൃത്തിച്ചിരുന്നു. കൎത്താവും അത്ഭുതങ്ങൾ പ്രവൃത്തിക്കുവാനായി മാത്രം വെളിപ്പെട്ടിരുന്നെങ്കിൽ തന്നെ മുമ്പുള്ള ദീൎഘദൎശിമാരെക്കാൾ ശ്രേഷ്ഠനെന്നു ഇസ്രായേലും, ജനവും എണ്ണുന്നതെങ്ങിനെ?. കൎത്താവിന്റെ ജീവിതത്തിലും ഉപദേശത്തിലും തന്റെ ദിവ്യത്വം വെളിപ്പെട്ടിരുന്നു. മുമ്പുള്ള ദീൎഘദൎശിമാൎക്കൊ ഉപദേഷ്ടാക്കന്മാൎക്കൊ ഇല്ലാത്തതായ ദിവ്യത്വം നിറഞ്ഞ ഒരു ജീവിതത്തിന്റെ പ്രദൎശനം തന്നിൽ വിളങ്ങിയിരുന്നതുകൊണ്ടു ആ ദിവ്യത്വത്തിൽനിന്നു ഉത്ഭവമായ പരിചയവും, സംസൎഗ്ഗവും, സംബന്ധവും ആദ്യശിഷ്യന്മാരുടെ വിശ്വാസത്തിനു ഹേതുഭൂതങ്ങളായിരുന്നു. അവരുടെ ഹൃദയങ്ങളിൽ ഇപ്രകാരം ഉൽഭൂതമായ വിശ്വാസത്തെ വൎദ്ധിപ്പിച്ചു, മ്ശിഹായുടെ മനുഷ്യാവതാരത്തോടുള്ള സംബ

ന്ധത്തെ ബലപ്പെടുത്തി, ദൃഢീകരിച്ചു അവരെ മഹത്വത്തിൽനിന്നു മഹത്വത്തിലേക്കു രൂപാന്തരപ്പെടുത്തുന്നതിനു അതിശയപ്രവൃത്തികളുടെ ബലമായ സഹായം ആവശ്യമായിരുന്നു.

ഇത്രയും പറഞ്ഞതിൽനിന്നു നമ്മുടെ കൎത്താവിൻ്റെ അതിശയങ്ങളുടെ ശ്രേഷ്ഠതയെപറ്റി ഏതാനും കാൎയ്യങ്ങൾ മനസ്സിലായികാണുമെന്നു വിചാരിക്കുന്നു. കൎത്താവിൻ്റെ അതിശയപ്രവൃത്തികൾ താൻ ദൈവപുത്രനെന്നു സാക്ഷീകരിക്കയും തൻ്റെ ജീവിതത്തെയും ഉപദേശത്തെയും മുദ്രയിടുകയും, ശിഷ്യന്മാർക്കു മററു പ്രകാരത്തിൽ ലഭിച്ച വിശ്വാസത്തെ ദൃഢീകരിക്കയും, മനുഷ്യനു പ്രകൃത്യാലെ സിദ്ധിച്ചിട്ടുള്ള സ്വഭാവത്തിനനുസരണയായിമാത്രം പ്രവൃത്തിക്കയും മററും ചെയ്യുന്നതായിട്ടാണ് നാം മനസ്സിലാക്കിയതു്. ക്രിസ്തുമാൎഗ്ഗം പ്രവൃത്തികളിൽമാത്രമല്ല, അതിൻ്റെ സ്ഥാപകനായ മ്ശിഹായിൽതന്നെയാണ് സ്ഥാപിതമായിരിക്കുന്നതു്. തൻ്റെ അതിശയപ്രവൃത്തികളെ ധ്യാനിക്കുന്നതിനാൽതന്നെ മുമ്പിലത്തതിലും അധികമായി വെളിപ്പെടുത്തികിട്ടുന്നതിനും തൻനിമിത്തം മററുള്ളവരെ മനസ്സിലാക്കുന്നതിനും ദൈവാത്മാവു് ക്രിസ്ത്യാനികളായ നമുക്കെല്ലാവൎക്കും സഹായിക്കട്ടെ.

---

## കല്ലട വലിയപ്പൂപ്പൻ.

### [ഭക്തൻ].

"ഇതിൻ്റെ ശേഷം—ഊൎശ്ലേമിലെ ൭-ാം പാത്രിയൎക്കീസു— കടമിററത്തച്ചൻ്റെ മായാമന്ത്രിരിക്കല തിന്നു് ക്ഷുദ്രഗ്രന്ഥങ്ങളെ നശിപ്പിച്ച— മാർ ഗ്രീഗോറിയോസ് മലയാളത്തുള്ളപ്പോൾ ൯൨൭-ൽ വലിയ മാർ തോമാ മെത്രാൻ കഴിഞ്ഞ് ൨-ാം മാർ തോമായുടെ ഭരണകാലത്തു്—എന്നുവെന്നാ കൊല്ലം ൯൩൫-ൽ പരദേശത്തുനിന്നും മാർ അന്ത്രയോസ്സ് പാത്രിയൎക്കീസു വന്നു. താൻ വന്ന൯-ൽ ൨-ാമത്തെ മാർ തോമാമെത്രാനും വന്ന൭-ൽ മേൽ പറഞ്ഞ ഗ്രീഗോരിയൊസ്സും കഴിഞ്ഞ പിറെറ ആണ്ടിൽ—വൃന്ദ കുംഭം ൧൯-ാംനു- കല്ലട പള്ളിയിൽ മരിച്ചു അടക്കപ്പെട്ടു. താൻ വീഞ്ഞിൽ പ്രിയനായിരുന്നു. മലയാളത്തെ മാർതോമാമെത്രാനായി നിരപ്പായിരുന്നില്ലാ. കല്ലട ആററിൽ കളിക്കുമ്പോൾ നിലവിട്ടുപോകയാൽ വെള്ളത്തിൽ വച്ചു മരണം പ്രാപിച്ചു"

ഈ ലേഖനത്തിൻ്റെ ഹേതുഭൂതനായ മേൽ പേരെഴുതപ്പെട്ടിരിക്കുന്ന കല്ലട വല്യപ്പൂപ്പൻ ഇവിടങ്ങളിലുള്ള നാനാജാതിമതസ്ഥന്മാരുടെയും ഭക്തിബഹുമാനാദരാദികൾക്കു പാത്രമായിതീൎന്നിട്ടുള്ള പുണ്യാത്മാവാണ്. തന്നെക്കുറിച്ചു പല ഐതിഹ്യങ്ങളും വിശേഷമായി പറയപ്പെടുന്നുണ്ടു്. വടക്കൻ പുതുപ്പള്ളി, ചേപ്പാട്, മാവേലിക്കര, കരിപ്പുഴ ആദിയായി പല സ്ഥലങ്ങളിൽനിന്നും ഈ പള്ളിയിൽ വന്നുചേരുന്ന അനവധി വഴിപാടുകൾ തൻ്റെ പരിശുദ്ധതയുടെ സാക്ഷികളാണ്. പരിശുദ്ധനെപ്പററിയും ഈ പള്ളിയെപ്പററിയും രസകരങ്ങളായ പലകഥകളും എഴുതാനുള്ളതു് പിന്നാലെ.

വല്യപ്പൂപ്പൻ്റെ ചാത്തമായ കുംഭം ൧൯-ാംനു-യെ പാൎത്തിരിക്കുന്ന ജനങ്ങൾക്കു സീമയില്ലാ. ഈ പരിശുദ്ധനെക്കുറിച്ചായിരിക്കണമല്ലോ സഭാ

ചരിത്രത്തിൽ നിന്നെടുത്തു് മുകളിൽ ഉദ്ധരണഅടയാളത്തിൽ എഴുതിയിരിക്കുന്നതു്. ഈ പരിശുദ്ധൻെറ ഓൎമ്മദിവസത്തെ കുണ്ടറ വലിയ പള്ളിയിടവകക്കാരും ആഘോഷിക്കാറുണ്ടു്. കല്ലട വലിയപള്ളിയിൽ പ്രധാനമായി രണ്ടു കരക്കാരാണുള്ളതു്. ൧൭-ാംനു- പകലും രാത്രിയിലുമായി പള്ളിസാമാനങ്ങളോടും നിരവധിജനങ്ങളോടുംകൂടി ഒരുകരയിൽ ബഹുകേമമായ ഒരു ഘോഷയാത്രയുണ്ടു്, ൧൮-ാംനു- പകൽ കുർബാനാനന്തരം ഘോഷയാത്ര എതൃകരയിൽ ഊരുചുററി ൩- മണിയോടുകൂടി പള്ളിയിലെത്തുകയും അളവില്ലാതെ വച്ചിട്ടുന്ന ചോറു തരംതിരിച്ചു ആളിനെ ഇരുത്തി കൊടുത്തു ജനബാഹുല്യം പിരികയും ചെയ്യും. ചോറിൽ ഏറിയപങ്കം അഗതികളും പുറജാതികളുമായിട്ടുണ കൊണ്ടുപോകുന്നതു് ശ്രാദ്ധത്തിൻെറ ചടങ്ങുകൾ മേൽപറഞ്ഞതാണെങ്കിലും കണ്ടിട്ടുള്ളവൎക്കെ മനസ്സിലായിഎന്നു വരികയുള്ളു. പരിമല പുതുപ്പള്ളി ഇടത്വാ മുതലായ സ്ഥലങ്ങളിലെ പെരുനാൾ കണ്ടിട്ടുള്ളവൎക്കു ഇതു സാരമില്ലെന്നുതോന്നുമെങ്കിലും ഈ പ്രദേശങ്ങളിൽ ഇതു ബഹുകേമമെന്നുതന്നെ പറയാം. ഈ പരിശുദ്ധൻെറ പ്രാൎത്ഥന ഒന്നെങ്കിലും ഫലിക്കാതിരിക്കുന്നില്ലെന്നാണ് എല്ലാവരുടേയും ധാരണ. ഇതിൻെറ ലക്ഷ്യമാണല്ലൊ നാനാദിക്കുകളിൽനിന്നും വരുന്ന ജനങ്ങളും നേൎച്ചകളും. ൧൮-ാംനു- സ്ഥലത്തുള്ള പുറജാതികൾതീവെട്ടി കൊടി മുതലായ നേൎച്ചകൾ വാദ്യഘോഷത്തോടെ തുടരെ കൊണ്ടുവരുന്ന കാഴ്ച കാണേണ്ടതാണ്. എൻെറ കല്ലടവലിയപ്പൂപ്പാ!” എന്നു ഏതു ജാതി വിളിക്കുന്നുവോ താൻ അവൎക്കു സഹായിക്കുന്നും വന്നു് തീൎച്ചയാണ്. ഈയ്യാണ്ടത്തെ ശ്രാദ്ധവും പൂൎവ്വാധികം ഭംഗിയായും അനുഗ്രഹകരമായും കഴിഞ്ഞുകൂടി. ദൈവത്തിന്നു സ്തോത്രം. കുറെക്കൂടി മുമ്പായി ആലോചിച്ചു ചേരികളിൽ ൧൦-ാംനു-ക്കു മുമ്പായി ചീട്ടയച്ചു പാട്ടനെല്ലു വിലയ്ക്കുവാങ്ങാൻ ഇടയാകാത്തസ്ഥിതിയിൽ നടത്തുന്നതിനു ഭാരവാഹികൾ ശ്രമിക്കേണ്ടതാണ്.

ഒന്നൊന്നര മാസമായി ഈ പള്ളിയിലെ മണി രാത്രിയിൽ തന്നെ അടിച്ചുവരുന്നതായി അറിയുന്നു. പലവിധത്തിൽ പരീക്ഷകൾ നടത്തുകയും, മണിനാക്കു് കയർ വലിച്ചുകെട്ടുകയും ചെയ്തു. എന്നിട്ടും സമയത്തു മണിയടിച്ചു. ഇതു എന്തു അത്ഭുതമെന്നു അറിവാൻ നിവൃത്തിയില്ലാ. ൧൨-ാംനു- പകൽ കഴിഞ്ഞ രാത്രിയിലും മണിയടിച്ചു. വലിയപ്പൂപ്പൻെറ വേലയെന്നും പറയുന്നുണ്ടു്.

ഇടവകപ്പത്രികയിലെ പ്രസംഗത്തിൻെറ ഫലമായാലും എന്തായാലും കണക്കുതീൎത്തു കേൾപ്പിക്കാമെന്നും നോമ്പിൻെറ ഇടയിൽതന്നെയാകട്ടെയെന്നും തീൎച്ചപ്പെടുത്തിയിരിക്കുന്നു. ഫലം പിന്നാലെ.

നമ്മുടെ പള്ളിയുടെ സ്ഥാപനയെപ്പററി മിസ്റ്റർ ഏ. പീലിപ്പോസു് എഴുതിയിരുന്നു. പിന്നീടു യാതൊന്നും അറിയുന്നില്ലാ.

---

മിസ്റ്റർ പീലിപ്പോസിൻെറ അഭിപ്രായമനുസരിച്ചു ഓരോ പള്ളികളുടെയും ചരിത്രം എഴുതി അയക്കുന്നതായാൽ സസന്തോഷം സ്വീകരിച്ചുകൊള്ളാം.

മ. ഇ. പ.

## നോമ്പ്.

(എം. ജെ. ജോസേഫ് കോട്ടയം).

നോമ്പു, ഉപവാസം മുതലായ കാൎയ്യങ്ങൾ സുറിയാനിക്കാരുടെ മൂഢതകൾമാത്രമാണെന്നു ധരിച്ചിരിക്കുന്ന ആളുകൾ ഇക്കാലത്തു ഇല്ലാതില്ല. ഇതിൽ എത്രകണ്ടു വാസ്തവമുണ്ടെന്നു നമുക്കു പരിശോധിക്കാം.

"ഉപവാസം" വിശുദ്ധ വേദത്തിൽ വളരെ നിഷ്കൎഷയായി കല്പിക്കപ്പെട്ടിരിക്കുന്ന ഒന്നാകുന്നു. യോവേൽമുതലായിട്ടുള്ള ദീൎഘദൎശിമാർ "ഉപവാസത്തോടും" സങ്കടത്തോടുംകൂടി കൎത്താവിങ്കലേക്കു തിരിയുന്നതിനു പലപ്പോഴും ജനങ്ങളോടു ആജ്ഞാപിക്കുന്നതായി നാം കാണുന്നു. മോശ, ദാവീദു, ദാനിയേൽ മുതലായവർ "ഉപവസിച്ചതായിട്ടും നാം കാണുന്നു. വീണ്ടും, ഏലിയാദീൎഘദൎശി, നിനുവായക്കാർ മുതലായവർ ഉപവാസംമൂലം എത്ര മഹത്തരങ്ങളായ കാൎയ്യങ്ങളെ നേടിയിരിക്കുന്നു എന്നും നാം കാണുന്നു. നമ്മുടെ കൎത്താവു തന്റെ പരീക്ഷാസമയത്തിനും പരസ്യശുശ്രൂഷക്കും മുമ്പു ദീൎഘമായി ഉപവസിച്ചതായി നാം കാണുന്നു. തന്റെ ശിഷ്യന്മാർ എന്നെന്നേക്കുമായിട്ടു പ്രാൎത്ഥനയും ധൎമ്മവും ഏതുപ്രകാരം ചെയ്യണമെന്നാവശ്യപ്പെട്ടുവോ അതുപോലെതന്നെ ഉപവാസത്തെക്കുറിച്ചും താൻ അവരോടു കല്പിക്കുന്നു. മുൻപറഞ്ഞവ രണ്ടും അവശ്യമില്ലെന്നു വിചാരിക്കുന്ന ആളിനുമാത്രമേ ഉപവാസവും അവശ്യമില്ലാത്തതായി വരികയുള്ളു. ഈ മൂന്നു സംഗതികളും നല്ല ഉദ്ദേശത്തോടുകൂടി ചെയ്യണമെന്നു നമ്മുടെ കൎത്താവിന്റെ മലപ്രസംഗത്തിൽനിന്നും മനസ്സിലാക്കാം. "നീ ധൎമ്മം കൊടുക്കുമ്പോഴും, പ്രാൎത്ഥിക്കുമ്പോഴും ഉപവസിക്കുമ്പോഴും കപടഭക്തിക്കാർ ചെയ്യുന്നതുപോലെ പകുതിമാത്രം (ഒന്നുകിൽ ആത്മാവിൽ അല്ലെങ്കിൽ ശരീരത്തിൽ) ചെയ്യാതെ പൂൎണ്ണമായി നല്ല മനസ്സോടെ ചെയ്യണമെന്നു കല്പിക്കുന്നു. പ്രാൎത്ഥന, ഉപവാസം, ധൎമ്മം എന്ന മൂന്നു കാൎയ്യങ്ങൾ ചെയ്യേണ്ടവതന്നെയൊ എന്നു ആരും സംശയിച്ചിട്ടാവശ്യമില്ല. ഇങ്ങിനെ ഇരിക്കെ ഉപവാസം അവശ്യമുണ്ടോയെന്നു സംശയിക്കുന്ന സഹോദരന്മാർ നേർപാതയിൽനിന്നും എത്ര തെററി അകലെ പോയിരിക്കുന്നു എന്നു കാണാമല്ലൊ.

തങ്ങളുടെ ഗുരുവിന്റെ ഉപദേശമനുസരിച്ചു അപ്പോസ്തോലന്മാർ പലപ്പോഴും രഹസ്യമായും പരസ്യമായും ഉപവസിച്ചതായി നമുക്കു കാണാം. വി: പൌലൂസിനു നേരിട്ട അപകടങ്ങളിൽ പലപ്പോഴും താൻ ഉപവസിച്ചതായി വേദം സാക്ഷിക്കുന്നു. ഇവയിൽ ആദ്യത്തേതു പരസ്യമായ ഉപവാസത്തിന്റെയും രണ്ടാമത്തേതു അതായതു വി: പൌലൂസ് അപകടസമയങ്ങളിൽ ചെയ്തുവന്നതു് രഹസ്യമായ ഉപവാസത്തിന്റെയും ലക്ഷ്യങ്ങളാണു്.

### ഉപവാസം എന്നാൽ എന്തു?

ഒന്നാമതായി ചില ആളുകൾ പറയുന്നതുപോലെ പാപത്തിൽനിന്നൊഴിഞ്ഞിരിക്കയാകുന്നുവൊ? ഒരുനാളുമല്ല. എന്തെന്നാൽ അതു ഉപവാസസമയങ്ങളിൽ മാത്രമല്ലാ എല്ലായ്പോഴും മനുഷ്യൻ പാലിക്കേണ്ട ധൎമ്മമാണു്.

രണ്ടാമതായി, നോമ്പു മററു ചിലർ വിചാരിക്കുന്നതുപോലെ അക

മെമാത്രം ചെയ്യപ്പെടേണ്ട ഒന്നാകുന്നുവോ? അതുമല്ല. എന്തെന്നാൽ അതു ഉള്ളിൽ തിങ്ങിവിങ്ങി പുറത്തേക്കു പുറപ്പെടുന്ന വിചാരത്തിന്റെയൊ ആഗ്രഹത്തിന്റെയൊ ലക്ഷ്യമാണ്. ഉപവാസം ശരീരത്തോടു സംബന്ധമുള്ള ഒന്നാകുന്നു. അതു സുഖം, നിദ്ര മുതലായ കാൎയ്യങ്ങളിലും പ്രത്യേകമായി ഭക്ഷണപാനീയങ്ങളിലും ശരീരത്തെ ദണ്ഡിപ്പിക്കയാകുന്നു. ഇതിന്റെ ഉദ്ദേശം എന്തു?

ഇതിനു മഹത്തരങ്ങളായ രണ്ടു ഉദ്ദേശങ്ങളുണ്ട്.

൧. ജഡമോഹങ്ങളേയും താൽക്കാലികമായ ഉല്ലാസങ്ങളേയും അഗണ്യമാക്കുന്നതിനു പരിശീലിക്കയും തന്മൂലം അവയെ നിയന്ത്രിക്കയും മനക്കരുത്തു വൎദ്ധിക്കയും മനസ്സിന്റെ സ്വാതന്ത്ര്യം നശിച്ചു മനസ്സു ശരീരത്തിനു അടിമപ്പെട്ടുപോകാതിരിക്കയും ആകുന്നു.

൨. ചെയ്തുപോയിട്ടുള്ള അമിതഭോഗങ്ങളെക്കുറിച്ചു സാക്ഷാൽ ബോധവും സങ്കടവും ഉണ്ടായി എന്നു കാണിക്കുന്നതുകൂടാതെ എല്ലാ ആത്മീയദാനങ്ങളേയും സ്വാതന്ത്ര്യമായി സ്വീകരിക്കുന്നതിനുള്ള നമ്മുടെ അയോഗ്യതയെക്കുറിച്ചുള്ള ബോധത്തെ വെളിപ്പെടുത്തുകയും ചെയ്യുന്നു. സൎവ്വകാൎയ്യങ്ങളെക്കുറിച്ചും ആളുകൾക്കുള്ള മുൻവിധിമുഖാന്തിരമല്ലായിരുന്നു എങ്കിൽ "ഉപവാസം" അനുതപിക്കുന്ന യാവനൊരുത്തനും സ്വാഭാവികമായി ഉണ്ടാകാവുന്ന ഒരു വിശേഷതയാകുന്നു എന്നു എല്ലാവരും ഏകശബ്ദമായി സമ്മതിക്കത്തക്ക വിധത്തിൽ ആത്മാവും ശരീരവും തമ്മിലുള്ള സംബന്ധം അത്ര മഹത്തും ബലവത്തും അടുപ്പമുള്ളതുമാകുന്നു.

നോമ്പു, നമസ്കാരം, ദാനധൎമ്മം എന്നിവകളെ ഏവരും അനുവൎത്തിക്കേണ്ടതാണ്. പ്രാൎത്ഥന നോമ്പോടും ദാനധൎമ്മത്തോടും കൂടിയതായിരുന്നാൽ അതിൽനിന്നും ഉളവാകുന്ന പ്രയോജനവും അത്യധികമായിരിക്കും. മനുഷ്യന്റെ ഭാഗ്യം മുഴവനും നോമ്പു പ്രാൎത്ഥന, ധൎമ്മം എന്നീ സുകൃതത്തിൽ അടങ്ങിയിരിക്കുന്നു. എന്നാൽ യാവനൊരുത്തൻ തന്റെ പ്രാൎത്ഥന ആകാശഗോളങ്ങൾക്കു മീതെ കയറി ദൈവസന്നിധിയിൽ പ്രവേശിക്കുന്നതിനു ആഗ്രഹിക്കുന്നുവെങ്കിൽ നോമ്പു, ദാനധൎമ്മം എന്ന രണ്ടു ചിറകുകൾ അതിനു നിൎമ്മിക്കേണ്ടതാകുന്നു. ഒരു മനുഷ്യൻ പാപം ചെയ്യുമ്പോൾ ദൈവത്തിന്നൊ തനിക്കുതന്നെയൊ തന്റെ അയൽക്കാരനൊ വിരോധമായിട്ടാണു പ്രവൃത്തിക്കുന്നതു. എന്നാൽ ദൈവദ്രോഹം, അവിശ്വാസം, ദൈവദൂഷണം മുതലായി ദൈവത്തോടു മറുത്തുള്ള കുററങ്ങളെ നമസ്കാരത്താലും, കൊതി വ്യഭിചാരം മുതലായവയാൽ തനിക്കുതന്നെ വരുത്തിയിരിക്കുന്ന ഉപദ്രവത്തെ നോമ്പുകൊണ്ടും പിടിച്ചുപറിക്കൽ, കയ്യേററം, കളവു ഇത്യാദി അക്രമങ്ങളാൽ അയൽക്കാൎക്കു വരുത്തിയിരിക്കുന്ന നഷ്ടത്തെ ധൎമ്മപ്രവൃത്തികൾകൊണ്ടും മററും പരിഹരിക്കാവുന്നതാണു.

നോമ്പു ആത്മാവിനും ശരീരത്തിനും ഉപകാരപ്രദമാകുന്നു. നിഷ്പാപിയായ നമ്മുടെ രക്ഷകൻകൂടെയും നോമ്പു നോററു. അതുകൊണ്ടുതന്നെ ക്രിസ്ത്യാനികളേവരും അപ്പോസ്തോലന്മാരുടെ നിയമവും ക്രമവും അനുസരിച്ചു നോമ്പു നോല്ക്കേണ്ടതാകുന്നു. നമ്മുടെ കൎത്താവു നോമ്പു നോററുവെങ്കിൽ പാപത്തിൽ ജനിച്ചവനും പാപത്തിൽ ജീവിക്കുന്നവനുമായ മനുഷ്യൻ നോൽക്കേണ്ടതല്ലേ. അവന്റെ ഉദരസ്നേഹംകൊണ്ടും കൊതികൊണ്ടും നോമ്പിനെ അഗണ്യമാക്കുന്നുവെങ്കിൽ എത്ര കഷ്ടമാണു. നോമ്പു ആത്മാവി

നും ശരീരത്തിനും സുഖകരമായ ഒരു ഉറവയാകുന്നു. ഉപവാസം കുതിമ്മയെ ഉണക്കുകയും അസുഖാവസ്ഥയെ പരിഹരിക്കുകയും ചെയ്യുന്നതാകയാൽ വേദനകളെയും അസ്വാസ്ഥ്യത്തെയും ദൂരീകരിക്കത്തക്ക ഒരു സിദ്ധൌഷധമാകുന്നുയെന്നു ഒരു പരിശുദ്ധൻ പറയുന്നു.

ആത്മിക പ്രയോജനത്തെപ്പറ്റി പറയുന്നതായാൽ നോമ്പു പാപങ്ങളെ തടയുന്നതും ബോധത്തെ പ്രകാശിപ്പിക്കുന്നതും പുണ്യത്തിൽ അഭിവൃദ്ധിയെ വരുത്തുന്നതും സ്വർഗ്ഗീയകൂലിയേയും പ്രതിസമ്മാനത്തേയും വർദ്ധിപ്പിക്കുന്നതുമാകുന്നു. ആകയാൽ "വായനക്കാരാ" വിളവെടുക്കുന്ന കാലത്തു ഒരാണ്ടത്തേക്കുള്ള ഭക്ഷണസാധനങ്ങളെ ശേഖരിക്കുന്നതിൽ നാം വളരെ ഉത്സാഹികളായിരിക്കുന്നുവല്ലൊ. ഇങ്ങിനെയെങ്കിൽ നിത്യമായി അനുഭവിപ്പാനുള്ള ആത്മീയ ഭക്ഷണദ്രവ്യങ്ങളെ കൂട്ടുന്നതിനു എത്രയൊ അധികം ശ്രദ്ധയുള്ളവരായിരിക്കേണ്ടിയിരിക്കുന്നു.

എന്നാൽ നമ്മുടെ ആത്മവൈരിയായ "ദുഷ്ടപിശാച് നിന്റെ പക്കൽ വന്നു നോമ്പു നോൽക്കുന്നതിനു നിനക്കു എന്തു കാരണമാണുള്ളതു" ഭക്ഷണപാനാദികളിൽനിന്നും സന്തോഷാനന്ദങ്ങളിൽനിന്നും നീ ഒഴിഞ്ഞിരിക്കുന്നതു എന്തിനാണു" പരിത്യാഗമെന്ന വടിയാൽ ആത്മശരീരേന്ദ്രിയങ്ങളെ ദ്രോഹിക്കുന്നതിനു തുടങ്ങുവാനുള്ള ന്യായമെന്തു എന്നു നിന്നോടു ചോദിക്കുന്നതായാൽ "ഓ ശപിക്കപ്പെട്ടവനേ നീ ഒരു മദവെറി പിടിച്ച അശ്വത്തിലേറിയിരിക്കുകയും അതു നിന്നെ താഴത്തിട്ടു ചവിട്ടുവാൻ ഭാവിക്കുകയും ചെയ്താൽ നീ എന്തു ചെയ്യുമായിരുന്നു. നീ അതിന്റെ പുളപ്പു തീർക്കുന്നതിനായി അതിനു കൊടുക്കു പതിവുള്ള പുല്ല്, വൈക്കോൽ, മുതിര മുതലായവ കുറെ കുറയ്ക്കയില്ലയൊ, എന്റെ ശരീരമൊ നിത്യതയിലേക്കുള്ള യാത്രക്കാരനായ എന്നെ വഹിച്ചിരിക്കുന്ന കുതിരതന്നെയാകുന്നു. അതിന്റെ കൂത്താട്ടത്തിൽ എന്നെ അതു നിലത്തിട്ടു ചവിട്ടുന്നതിനു ശ്രമിക്കുന്നു. ആകയാൽ അതു എന്നെ ദ്രോഹിക്കാതെ എനിക്കു കീഴ്പെട്ടിരിക്കുന്നതിനു അമിതമായ ഭക്ഷ്യങ്ങൾ കൊടുക്കാതെയിരിക്കേണ്ടതല്ലയൊ" എന്നു മറുപടി പറക. നോമ്പുകാലത്തിൽ വിലക്കപ്പെട്ട ഭക്ഷ്യങ്ങളെ അനുഭവിക്കാതിരിക്കയൊ ഉപവസിക്കയൊമാത്രം ചെയ്താൽ പോരാ പാപാശുദ്ധപ്രവൃത്തികളിൽനിന്നുകൂടെയും ഒഴിഞ്ഞിരിക്കേണ്ടതും അത്യന്താപേക്ഷിതമാണ്.

ആകയാൽ പ്രിയ വായനക്കാരാ നോമ്പിന്റെയും ഉപവാസത്തിന്റെയും ഉപകാരം ഏതു വിധമെന്നു ശ്രദ്ധയോടെ ആരാഞ്ഞു അതിനെ അഭ്യസിക്കുന്നതിനു ഉത്സാഹിയായിരിക്ക, ൟ അഭ്യസനത്തിൽ നേരിടാവുന്ന വിഷമങ്ങളെ ജയിക്കുന്നതിനു വേണ്ട ധൈര്യവും വിശ്വാസവും ലഭിക്കുന്നതിനുവേണ്ടി കർത്താവിൽ ആശ്രയിക്കുകയും മൂശ ഏലിയാ മുതലായ പഴയനിയമകാലത്തെ വിശുദ്ധന്മാരെയും നമ്മുടെ പ്രിയ രക്ഷകൻ വി: അപ്പോസ്തോലന്മാർ മുതലായവരെയും അനുകരിച്ചു ആത്മീകമായും ശാരീരികമായും ഉപവസിക്കുകയും നോമ്പു ആത്മാവിനു ശക്തിയെ നൽകുന്നതും ആകാശത്തിലേക്കു പറന്നു കരേറുവാനുള്ള ചിറകിന്റെ സ്ഥാനം വഹിക്കുന്നതും ആകുന്നുയെന്നു പൂർണ്ണമായി വിശ്വസിക്കുകയും ചെയ്ക.

---

## കാതലിക്ക് സഭയുടെ അനശ്വരത്വം.

എല്ലാ വസ്തുജീവികൾക്കും ലക്ഷണമുണ്ടെന്ന് ശാസ്ത്രജ്ഞന്മാർ വ്യവഹരിക്കുന്നുണ്ട്. പശുവിനുതന്നെ സാസ്നാ (താട) വത്വം ലക്ഷണമുണ്ടെന്ന്, പദാർത്ഥശാസ്ത്രത്തിൽ വ്യവഹരിക്കുന്നു. ഇതുപോലെ കാതലിക്കുസഭയ്ക്കും ലക്ഷണങ്ങളുണ്ട്. അവയിൽ ഒന്ന് അനശ്വരത്വം (നിലനില്പ്, നിത്യത) എന്നതാകുന്നു. സർവ്വശക്തനും നിത്യനുമായ ദൈവം അതിന്റെ ആവിർഭാവത്തുങ്കൽ അതിനു പ്രദാനം ചെയ്യപ്പെട്ട രൂപം, ആകൃതി, ലക്ഷണം ഇവകളോടുകൂടെ, അതു എന്നന്നേക്കും നിലനിൽക്കാനുള്ളതാകുന്നു. എന്തുകൊണ്ടെന്നാൽ അതിന്റെ ലക്ഷണങ്ങളിൽ ഒന്നെങ്കിലും നഷ്ടീഭവിക്കുന്നതായാൽ അതു നിത്യമെന്നോ, ഒരു സ്ഥാപനയെന്നോ പറയുവാൻ പാടില്ലാതെവരും. പുത്രൻ തിരുമേനിയുടെ സഭയുടെ, അനന്തമായ നിലനില്പിനെക്കുറിച്ചു വേദാന്തത്തിൽ പലപ്പോഴും പൂർവ്വദർശനം ചെയ്തിട്ടുണ്ട്. തിരുമേനി "യാക്കോബിന്റെ വംശത്തിന്മേൽ എന്നേക്കും രാജാവായിട്ടു ഭരിക്കും. തന്റെ രാജ്യത്തിനു അവസാനമുണ്ടാകയുമില്ല" (ലൂക്കൊ ൧: ൩൨, ൩൩) എന്നു ഗബ്രിയേൽ ദൈവജനനിയായ വി: മറിയയെ അറിവിക്കുന്നു. രക്ഷകൻതന്നെ പത്രോസിനോടു പറയുന്നതു്, "നീ പത്രോസ്സ (പാറ) ആകുന്നു. ഈ പാറമേൽ ഞാൻ എന്റെ പള്ളി (ഏകവചനം) പണിയും. നരകത്തിന്റെ വാതിലുകൾ അതിനോടു ബലപ്പെടുകയുമില്ല. ഇനിയും നമ്മുടെ രക്ഷകൻ വി: മത്തായിയുടെ സുവിശേഷത്തിൽ എഴുതിട്ടുള്ള തന്റെ മരണപത്രികയെ (അവസാന വാചകങ്ങളെ) പരിശോധിക്കാം. "നിങ്ങൾ പോയി എല്ലാജാതികളെയും പഠിപ്പിക്കുവിൻ......വിശേഷിച്ചു കണ്ടാലും ഞാൻ ലോകാവസാനത്തോളം നിങ്ങളോടുകൂടെ എല്ലാദിവസങ്ങളിലും ഉണ്ടു്" (മത്താ-൨൮: ൨൦) ഈ വാക്യത്തിൽ മൂന്നു പ്രധാന തത്വങ്ങൾ അടങ്ങിയിട്ടുണ്ടു.

൧. "കണ്ടാലും ഞാൻ നിങ്ങളോടുകൂടെ ഉണ്ടു" ഇതിൽനിന്നും കാതലിക്ക് സഭയോടുകൂടെ മ്ശിഹായുടെ സാന്നിദ്ധ്യം ഉണ്ടെന്നു പ്രത്യക്ഷമാകുന്നു.

൨. "ഞാൻ നിങ്ങളോടുകൂടെ എല്ലാദിവസങ്ങളിലുമുണ്ടു" ഒരു ദിവസത്തെ എങ്കിലും അസന്നിധിയുടെ അന്തരം (ഇട) കൂടാതെ തന്റെ നിത്യ സന്നിധി ഇതിൽനിന്നും വ്യക്തമാകുന്നു.

൩. "ലോകാവസാനത്തോളം" ലോകാവസാനം വരെ തന്റെ നിത്യസന്നിധിയും അതിനാൽ സഭയുടെ അനന്തമായ നിലനില്പും ഇതിൽനിന്നാവിർഭവിക്കുന്നു.

അതിനാൽ കാതലിക്കുസഭ, ആരംഭംമുതൽക്കുതന്നെ സ്ഥിതിചെയ്തിട്ടുണ്ടായിരിക്കണമെന്നും, അതിന്റെ ജീവൻ നശിച്ചുപോകയൊ മ്ശിഹായോടുള്ള സംയോജിപ്പിൽനിന്നും വേർപിരിയുകയൊ ചെയ്തതായി ഒരുദിവസത്തെയെങ്കിലും അന്തരമുണ്ടായിരിക്കുവാൻ പാടില്ലന്നും അതു കാലാന്ത്യത്തോളം ജീവിച്ചിരിക്കണമെന്നും സിദ്ധിക്കുന്നു. കാതലിക്ക് സഭ ഒരു ജീർണ്ണസ്ഥാപനയായിട്ടും സ്ഥിതി ചെയ്യത്തക്കതല്ല. പിന്നെയൊ ആയുസ്സിന്റെ സമഗ്രതയോടും പുഷ്ടിയോടും അന്യൂനമായ ഘടനയോടും പൂർവ്വാധികമായ ഐക്യം, ശക്തി, കൂട്ടുകെട്ട് എന്നിവയോടുംകൂടെ വളരാനുള്ളു

തന്നെയാകുന്നു. സഭ ദൈവനിമ്മിതമാകയാൽ അതു എന്നും "കഴുകിന്റെ ശക്തിയെപോലെ സ്വശക്തിയെ പുതിയതാക്കികൊണ്ടിരിക്കുന്നു" (സങ്കീ- ൧൦൨: ൫) നരകത്തിന്റെ വാതിലുകൾ അതിനോടു ബലപ്പെടുകയില്ലുന്നു സങ്കീത്തനക്കാരനോടുകൂടെ നമുക്കു താഴെ വരുന്നപ്രകാരം ഘോഷിക്കാം. "പുറജാതികൾ കലഹിക്കുന്നതും ജനങ്ങൾ വ്യത്ഥകാൎയ്യങ്ങളെ നിരൂപിക്കുന്നതും എന്തിനു്? കത്താവിനു വിരോധമായിട്ടും തന്റെ മ്ശീഹായിക്കു വിരോധമായിട്ടും ഭൂമിയിലെ രാജാക്കന്മാർ എഴുനീററു നിന്നു. അധിപതികളും ഒന്നിച്ചു ആലോചന ചെയ്തു. നമുക്കു അവരുടെ കെട്ടുകളെ പൊട്ടിച്ചു അവരുടെ നുകത്തെ നമ്മിൽനിന്നു എറിഞ്ഞുകളക. സ്വൎഗ്ഗത്തിൽ വസിക്കുന്നവൻ അവരെക്കുറിച്ചു ചിരിക്കും. കത്താവു അവരെ പരിഹസിക്കും (സങ്കീ- ൨: ൧—൪) മാനുഷികമായ യാതൊരു ശക്തിക്കും കാതലിക്കസഭയുടെ ശക്തിയെ എതൃക്കുന്നതിനു തരമില്ല. അതിനു ഭയപ്പെട്ടിട്ടാവശ്യമില്ല. എന്തെന്നാൽ മ്ശീഹാ അതിനോടുകൂടെ ഉണ്ടു്. അതിനാൽ അതു മുങ്ങിപ്പോകുന്നതല്ല. അദ്രിയാററിക്ക് സി, കടക്കുകയിൽ കേസർ തന്റെ ഭീതനായ തണ്ടുകാരനോടു, "കേസറിനെ കൊണ്ടുപോകയിൽ നീ എന്തിനു ഭയപ്പെടുന്നു" എന്നു പറഞ്ഞു. കേസർ അഹങ്കാരം കൊണ്ടു പറഞ്ഞു മ്ശീഹാ സത്യത്തോടുകൂടെ പറയുന്നു. "നീ എന്തിനു ഭയപ്പെടുന്നു. മ്ശീഹാ കപ്പലിൽ ഉണ്ടല്ലൊ" സൂൎയ്യൻ കാലാകാലങ്ങളോളം ഉദിക്കുമെന്നു നമുക്കു നിശ്ചയമില്ലയൊ? അതെന്തുകൊണ്ടാണ? അതിനെ ദൈവം ആകാശത്തിൽ സ്ഥാപിച്ചപ്പോൾ അപ്രകാരം കല്പിക്കുകയും ആരംഭം മുതൽ അതു അതിന്റെ വഴിയിൽക്കൂടെ ഓടിക്കൊണ്ടിരിക്കുന്നതിനു ഒരിക്കലും വിഘാതം വരുത്താതിരിക്കുകയും ചെയ്യുന്നതുകൊണ്ടാകുന്നു. ഇതുപോലെ കാതലിക്ക് സഭ ലോകത്തെ എന്നും പ്രകാശിപ്പിക്കുമെന്നു മ്ശീഹാ പ്രതിജ്ഞ ചെയ്തിട്ടില്ലയോ? തന്റെ സഭയെക്കുറിച്ചുള്ള പ്രതിജ്ഞയെ താൻ ഇതുവരെ പൂത്തികരിച്ചിട്ടില്ലയൊ? ഭയങ്കര കാററിനും വെയിലിനും മദ്ധ്യേ, അതു നിശ്ചലമായി ഓടിക്കൊണ്ടിരിക്കുന്നില്ലയൊ? മനുഷ്യസ്ഥാപനങ്ങളിലുള്ള ഇടവിടാത്ത മാററങ്ങൾക്കിടയിൽ ഒരിക്കലും ഭേദപ്പെടാത്ത സ്ഥാപനം സഭയാകുന്നു. കാതലിക്ക് സഭ, ഒരിക്കലും നശിക്കുന്നില്ല. അതു എന്നും പ്രാചീനവും എന്നും അഭിനവവും ആയിരിക്കുന്നതാകുന്നു. സങ്കീത്തനക്കാരൻ പറയുന്നതു—"അവ, നശിക്കും. എന്നാൽ നീ നിലനിൽക്കും' അത്രയുമല്ല, അവയെല്ലാം ഒരു വസ്ത്രംപോലെ പഴതായിപ്പോകും ഒരു ഉടുപ്പുപോലെ നീ അവയെ മാററും. അവ മാററപ്പെടുകയും ചെയ്യും എന്നാൽ നീ എല്ലായിപ്പോഴും ഒന്നുതന്നെ. നിന്റെ സംവത്സരങ്ങൾ അവസാനിക്കുകയുമില്ല. നിന്റെ ദാസന്മാരുടെ മക്കൾ നിലനിൽക്കും. അവരുടെ സന്തതി എന്നന്നേക്കും നടത്തപ്പെടുകയും ചെയ്യും (സങ്കീ- ൧൦൧ ൨൭—൨൯) സഭ, അതിജീവനം ചെയ്യുന്നതു്, മാനുഷബുദ്ധികൊണ്ടല്ല. മാംസം കൊണ്ടുള്ള ഭുജത്താലുമല്ല. സവ്വശക്തന്റെ വിരലാകുന്നു അതിന്റെ സ്ഥിരതയ്ക്കുള്ള കാരണം. "ഇനി നിങ്ങൾ അന്യന്മാരും പരദേശികളുമല്ല. ശുദ്ധിമാന്മാരോടു സമനഗരക്കാരും ദൈവത്തിന്റെ ഭവനക്കാരും ദീഘദശികളുടെയും ശ്ലീഹന്മാരുടെയും അടിസ്ഥാനത്തിന്മേൽ പണിചെയ്യപ്പെട്ടവരും അത്രെ. പ്രധാനമായ മൂലക്കല്ലു യെശുമ്ശീഹാ തന്നെ ആകുന്നു" (എപ്പെ. ൨: ൧൯, ൨൦) ഭൂമിയിലെ ബന്ധുക്കളിൽനിന്നു മാതാ

പിതാക്കന്മാരിൽനിന്നും വേർപെട്ടാലും കാതലിക്ക് സഭാംഗങ്ങൾ സഭയിൽനിന്നും വേർപെടണമെന്നില്ല. നമ്മെ സമാധാനപ്പെടുത്താനായി അതു എന്നും നമ്മോടുകൂടെയുണ്ടു്. "കണ്ടാലും ഞാൻ എല്ലാദിവസങ്ങളിലും ലോകാവസാനത്തോളം നിങ്ങളോടുകൂടെ ഉണ്ടന്നു അതിന്റെ ദിവ്യഭർത്താവു ശ്ലീഹന്മാരോടു പറഞ്ഞതുതന്നെ നമ്മോടും പറയുന്നു. കാതലിക്ക് സഭാംഗമേ! രക്ഷകന്റെ നിത്യസന്നിധിക്കായി സ്തുതിപ്പിൻ! "അഗ്നിയെ! ഉഷ്ണമേ! കർത്താവിനെസ്തുതിപ്പിൻ! മിന്നലുകളെ! മേഘങ്ങളെ! കർത്താവിനെ സ്തുതിപ്പിൻ! കർത്താവിന്റെ സകല സൃഷ്ടികളുമേ! കർത്താവിനെ സ്തുതിപ്പിൻ! തന്നെ എന്നന്നേക്കും സകലത്തെക്കാളും പ്രശംസിക്കുകയും ഉയർത്തുകയും ചെയ്യീൻ! (ദാനിയൽ)

പി. സി. മത്തായി.

---

## ഒരത്യാവശ്യം.

### സമുദായനേതാക്കന്മാരുടെ പ്രത്യേക പര്യാലോചനയ്ക്കു

സർവ്വജഗൽ നിയന്താവായിരിക്കുന്ന ദൈവം മനുഷ്യർക്കു ഉപജീവനമാർഗ്ഗം നിശ്ചയിച്ചിരിക്കുന്നതു പല പ്രകാരത്തിലും പല സ്ഥലങ്ങളിലായിട്ടും ആകുന്നു. ഇതനുസരിച്ചു യാക്കോബായ സുറിയാനിക്കാരിൽ ചിലർ കാലക്ഷേപമാർഗ്ഗാന്വേഷണാർത്ഥം ഈ പീരിമേട്ടിലും പ്രവേശിച്ചിട്ടുള്ളതിൽ ഒട്ടും അതിശയിപ്പാനില്ലാ. സർക്കാർജോലിക്കാരായിട്ടും, തോട്ടക്കാരായ ധ്വരമാരുടെ കീഴിൽ വേല ചെയ്യുന്നവരായിട്ടും, ഇതര ക്രിസ്തീയ സമുദായത്തിൽ ഉൾപ്പെട്ടവരെക്കാൾ ഒട്ടും കുറവില്ലാത്ത ഒരു കൂട്ടം യാക്കോബായസുറിയാനിക്കാർ പീരിമേട്ടിൽ പലസ്ഥലങ്ങളിലായിട്ടു താമസിക്കുന്നുണ്ടു. ഇവരിൽ ഭൂരിപക്ഷമാളുകളുടെയും താമസം കുഡുംബസമേതം ആണെന്നുള്ളതും പ്രത്യേകം ഓർത്തിരിക്കേണ്ടതാണ്. ഇതരക്രിസ്തീയസമുദായത്തിൽപെട്ട റോമാക്കാർക്കും സി. എം. എസ്സുകാർക്കും അവരവരുടെ വൈദികകർമ്മാനുഷ്ഠാനങ്ങൾക്കു വേണ്ടസൌകര്യം അതതുസമുദായം ഉണ്ടാക്കിക്കൊടുത്തിട്ടുണ്ടു. രണ്ടുകൂട്ടർക്കും പള്ളികളും പള്ളിക്കൂടങ്ങളും പട്ടക്കാരും ഉപദേശിമാരും വാദ്ധ്യാന്മാരും ഉണ്ടു. നവീകരണക്കാർക്കു ഇവിടെ ആവക സൌകര്യങ്ങൾ ഒന്നും ഇല്ലെങ്കിലും, ഇംഗ്ലീഷുകാരോടു യോജിപ്പും സഹകരണവും ഉള്ളതിനാൽ, അവർക്കും തങ്ങളുടെ ആത്മീകദിഷ്ടതികൾ നിർവ്വിഘ്നം അനുഷ്ഠിച്ചുപോരാവുന്നതാണ്. എന്നാൽ ഈവക കാര്യങ്ങൾക്കു യാതൊരു സൌകര്യവുമില്ലാതെ കിടന്നു കുഴങ്ങുന്നതു യാക്കോബായ സമുദായത്തിൽപ്പെട്ടവരാണ്. ദൈവാരാധനയിൽ സംബന്ധിക്കുന്നതിനു അവർക്കു ഇവിടെയും സമീപസ്ഥലങ്ങളിലും പള്ളിയില്ല, ഒരുകുട്ടി ജനിച്ചാൽ അതിനെ മാമോദീസാമുക്കുന്നതിനും കുമ്പസ്സാരിക്ക, വിശുദ്ധ കർബാന കൈക്കൊള്ളുക മുതലായതിനും അവർ എങ്ങോട്ടാണു പോകേണ്ടതു. ആസന്നമരണനായികിടക്കുന്ന ഒരുത്തനു അന്ത്യക്രുദാശ കഴിക്കുന്നതിനും, അവന്റെ ആത്മാവിനു ആശ്വാസജനകങ്ങളായ വാക്കുകൾ പറഞ്ഞുകൊടുത്തു അവനെ സമാധാനപ്പെടുത്തുന്നതിനും ആരുമില്ലാ. ഒരാൾ ഇവിടെവെച്ചു മരിച്ചുപോയാൽ അവനെ ആരു, എവിടെ ആണു കബറടക്കുന്നതു. മേൽപ്രകാരമുള്ള ഗൌരവതരങ്ങളായ കാര്യനിർവ്വഹണത്തിനു ഇതരസമുദായങ്ങളെ ആശ്രയിക്കുന്നതിനു വിശ്വാസവും മനസ്സാക്ഷിയും സമ്മതിക്കുയുമില്ലാ. ഈവക സം

ഗതികൾക്കു യാതൊരുനിവൃത്തിമാൎഗ്ഗവുമില്ലാതെ കിടന്നുവലയുന്ന യാക്കോബായക്കാരായ ഞങ്ങളുടെ സ്ഥിതി വളരെ പരിതാപകരംതന്നെ. മലങ്കരയാക്കോബായസുറിയാനിസമുദായം ഐശ്വൎയ്യത്തിലും പരിഷ്ക്കാരത്തിലും ഉയൎന്നിരിക്കുന്ന ഈ കാലത്തു, ഈ ഒരു സംഗതി സമുദായനേതാക്കന്മാരുടെ ദൃഷ്ടിയിൽപെട്ടിട്ടില്ലാത്തതു സമുദായത്തിനു ഒരു വലിയ ന്യൂനതയും പീരിമേട്ടുനിവാസികളായ ഞങ്ങളുടെ ദുൎദ്ദശയും എന്നല്ലാതെ എന്താണ് പറയേണ്ടതു.

എന്നാൽ ഈ വക സംഗതികൾ, "ആനക്കാൎയ്യത്തിൽ ചേനക്കാൎയ്യം" എന്നു പറയുന്നതുപോലെ, ഇപ്പോഴാണൊ കൊണ്ടുവരുന്നതു. സമുദായത്തിൽ പ്രബലമായ കുഴപ്പങ്ങൾ ഉള്ള ഈ കാലത്തിതൊക്കെ എങ്ങിനെയാണ് സാധിക്കുന്നതു, എന്നെല്ലാം ചിലൎക്കൊക്കെ തോന്നിയേക്കാം. എന്നാൽ അത്രക്ഷണത്തിൽ അവസാനിക്കാത്തതായ കുഴപ്പങ്ങൾ എല്ലാം തീൎന്നിട്ടു മതി ഞങ്ങളുടെ ആത്മീക കാൎയ്യങ്ങൾ അന്വെഷിക്കുന്നതു എന്നും ആകാലം വരെ ഞങ്ങൾ ഏതുവിധത്തിലും ആയിക്കൊള്ളട്ടെ എന്നും തീൎച്ചയാക്കുകയാണെങ്കിൽ അതു കുറെ കഠിനംതന്നെ. കൂടാതെയും, ഇപ്പോൾ സമുദായത്തെ ബാധിച്ചിരിക്കുന്ന കുഴപ്പങ്ങൾ ഏതെങ്കിലും കാലത്തു അവസാനിക്കുമ്പോൾ അന്നു വേറെ കുഴപ്പങ്ങൾ ഉത്ഭവിക്കയില്ലയൊ എന്നു ആൎക്കറിയാം. അപ്പോൾ "അലക്കൊഴിഞ്ഞിട്ടു കാശിക്കു പോകത്തില്ലാ" എന്നു പറയുന്നതുപോലെ, കുഴപ്പങ്ങൾ അവസാനിച്ചിട്ടു പീരിമേട്ടിൽ പള്ളി സ്ഥാപിക്കുവാൻ സാധിക്കത്തില്ലെന്നുവന്നുകൂടും. മാത്രമല്ലാ, കുഴപ്പങ്ങൾക്കിടയിൽ സാമുദായികമായ ഓരോ കാൎയ്യങ്ങൾ നടത്തിക്കൊണ്ടുപോരുന്നതുപോലെ, ഇതും ശ്രമിച്ചാൽ സാധിക്കുവാൻ പാടില്ലാത്തവിധത്തിൽ അത്രവലിയ ഒരു സംഗതിയും അല്ലല്ലൊ. ആകയാൽ സമുദായപ്രധാനികൾ തങ്ങളുടെ വലിയ ചുമതലയേയും, സാധുക്കളായ ഞങ്ങളുടെ ദയനീയാവസ്ഥയേയും ഓൎത്തു, അധികകാലതാമസം കൂടാതെ, പീരിമേട്ടിൽ അഴുതയിലൊ പാമ്പനാററിലൊ സൌകൎയ്യമുള്ളസ്ഥലത്തു ഒരുപള്ളി സ്ഥാപിച്ചു അവിടെ സ്ഥിരതാമസത്തിനായി ഒരു പട്ടക്കാരനെ നിയമിച്ചു ഞങ്ങളുടെ സങ്കടനിവൃത്തി വരുത്തിത്തരുന്നതിനു ദയവുണ്ടാകണമെന്നു അപേക്ഷ.

ഇനിയും ഈ കാൎയ്യസാദ്ധ്യത്തിനു ആവശ്യമായിരിക്കുന്ന പണത്തിനു എന്താണു മാൎഗ്ഗം എന്നുകൂടി ആലോചിക്കേണ്ടതാണെല്ലൊ. സമുദായസ്വത്തിന്റെ ഏററം നിസ്സാരമായ ഒരുഭാഗം, ഈ ഗൌരവാവഹവും അനുഗ്രഹപ്രദവുമായ സംഗതിക്കു വിനിയോഗിക്കുന്നതിനു സമുദായത്തിനു മനസ്സില്ലാത്തപക്ഷം, മലങ്കര സുറിയാനി സമുദായത്തിലുള്ള ഓരോ വീട്ടിൽനിന്നും കുറഞ്ഞപക്ഷം ഓരോ അണവീതം സംഭാവന എടുത്താലും ഇവിടെ ഒരു പള്ളി സ്ഥാപിക്കുന്നതിനു ആവശ്യപ്പെട്ട പണത്തിൽ അല്പമെങ്കിലും കൂടുതൽ വരാതിരിക്കയില്ലാ. പിന്നെ പട്ടക്കാരനു ശമ്പളം കൊടുക്കുന്നതിനുള്ള ഭാരം പീരിമേട്ടുനിവാസികളായ ഞങ്ങളെ ചുമത്തിയാൽ വല്ലവിധത്തിലും നിവൃത്തിച്ചുകൊള്ളാവുന്നതാണ്. ആയ്തുകൊണ്ടു സമുദായനേതാക്കന്മാരുടെ ദൃഷ്ടി ഈ കാൎയ്യത്തിൽ പതിഞ്ഞു ഞങ്ങളുടെ സങ്കടനിവൃത്തി വരുത്തിത്തരണമെന്നു താഴ്മയായി അപേക്ഷിക്കുന്നു.

കെ. എസ്സ് വറുഗീസു

അരണക്കൽ തോട്ടം. വണ്ടിപ്പെരിയാർ, പീരിമേട്ട.

## മലങ്കര സുറിയാനിസഭയും യുവജന സംഘങ്ങളും.

ഈ ആധുനികകാലത്തു ഏതു സ്ഥലത്തുനിന്നും വൈ. എം. സി. എ. എന്ന ശബ്ദം കേൾപ്പാൻ തക്കവണ്ണം യുവജനസംഘങ്ങൾക്കു അത്രമാത്രം പ്രചാരം വന്നുകൊണ്ടിരിക്കുന്നു എന്നുള്ളതു അവിതർക്കിതമായ ഒരു വാസ്തവമാണ്. ഏതൊരുസമുദായത്തിന്റെയും അഭിവൃദ്ധിയും നില നില്പും ആ സമുദായത്തിലെ ചെറുപ്പക്കാരുടെ അഭ്യസനത്തേയും സമുദായസ്നേഹത്തേയും ആശ്രയിച്ചിരിക്കുന്നു എന്നുള്ള തത്വത്തെ ഗ്രഹിച്ചാണല്ലോ അധികൃതന്മാരുടെ പ്രത്യേക മേൽനോട്ടത്തിലും സഭയുടെ വിശ്വാസാചാരങ്ങൾക്കനുരൂപമായും പലസ്ഥലങ്ങളിലും സൺഡേസ്കൂളുകളും യുവജന സംഘങ്ങളും ഏർപ്പെടുത്തുകയും തദനുസരണമായി അവയെ നടത്തിക്കൊണ്ടു പോകണമെന്നു ആഗ്രഹിക്കയും ചെയ്യുന്നതു്. അതിനാൽ യുവജനസംഘങ്ങൾ നിമിത്തം നമ്മുടെ യുവാക്കന്മാരിൽ കാതോലിക്കാ വിശ്വാസത്തിനനുസരണമായിട്ടുള്ള വാസ്തവമായ ദൈവഭക്തിയും സമുദായസ്നേഹവും വർദ്ധിക്കുന്നതായാൽ തന്മൂലം നമ്മുടെ സമുദായത്തിന്റെ ഭാവിവളരെ അനുഗ്രഹ പ്രദമായിരിക്കുമെന്നുള്ളതിനു സംശയമില്ലാ. നേരെമറിച്ചു നമ്മുടെ യുവാക്കന്മാരെ പ്രോട്ടസ്റ്റന്റു വിശ്വാസത്തിലും ഉപദേശത്തിലും അനുകരണത്തിലും പരിശീലിക്കത്തക്ക നിലയിൽ വിട്ടുകൊടുക്കുന്നു എങ്കിൽ ആയതു് സമുദായത്തിന്റെ അധോഗതിക്കു ഹേതുഭൂതമായിരിക്കുമെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ. കാതോലിക്കാ വിശ്വാസത്തിന്റെ മഹാത്മ്യം മനസ്സിലാകാതെയും പാശ്ചാത്യ രീതി മനസ്സറിയാതെ നമ്മുടെ ഇടയിൽ ഒരുവിധം വ്യാപിച്ചു പോയിരിക്കുന്നതുകൊണ്ടും യുവാക്കന്മാരുടെ യൌവന ചാപല്യങ്ങളാൽ ഉളവാകുന്ന അവിവേകമായ സ്വാതന്ത്ര്യം മൂലവും, ഇക്കാലത്തു നമ്മുടെ ചില ഇടവകകളിൽ പല വിഷമതകളും നേരിടുന്നുണ്ട്. അതിനാൽ യുവജനസംഘങ്ങളും സൺഡെസ്കൂളുകളും മറ്റും തക്കതായ ആളുകളുടെ ശരിയായ മേൽനോട്ടത്തിലും സൂക്ഷ്മത്തിലും നടത്തിക്കൊണ്ടു പോകേണ്ടതു എത്രയൊ അത്യാവശ്യമാകുന്നു.

ഇത്രയും പ്രസ്താവിക്കാൻ ഇടയായതു കഴിഞ്ഞ ധനുമാസം ൧൦-നു- രാത്രിയിൽനടന്ന "കിടങ്ങന്നൂർ വൈ- എം. സി. എ." യുടെ പ്രഥമവാർഷികയോഗത്തിൽ യാദൃശ്ചികമായി ഞാനും ചെന്നുചേരുകയും അവിടെവായിച്ച ആ സംഘത്തിന്റെ റിപ്പോർട്ടുകൊണ്ടും മറ്റും സംഘനടപടികളെ ഏറെക്കുറെ മനസ്സിലാകയും ചെയ്തു നിമിത്തവുമാണ്. ഈ സംഘത്തിൽ മെഴുവേലി ഇടവകയിലുള്ള യാക്കോബായക്കാർ, സമീപസ്ഥരായ നവീകരണക്കാർ, പ്രോട്ടസ്റ്റന്റുകാർ എന്നീ മൂന്നു ശാഖകളിൽനിന്നു സംഘാംഗങ്ങൾ ചേർന്നിട്ടുണ്ട്. ഭൂരിപക്ഷം സാമാജികന്മാരും യാക്കോബായ സഭയിലുൾപ്പെട്ടവരാണെന്നാണ് അറിയുന്നത്. ഈ സംഘത്തിന്റെ സിക്രട്ടറിമാരായി യാക്കോബായരിൽ നിന്നു ഒരാളും പ്രോട്ടസ്റ്റന്റുകാരിൽ നിന്നു ഒരാളും ഇങ്ങനെ രണ്ടുപേർ ഉണ്ടെന്നും സംഘത്തിന്റെ മേൽനോട്ടത്തിലേക്കു ഒരു പ്രസിഡന്റു ഉള്ളതായി റിപ്പോർട്ടിൽ നിന്നും മനസ്സിലാകുന്നില്ലാ. ഈ വാർഷികയോഗം സ്ഥലത്തുള്ള മാന്യനായ ഒരു യാക്കോബായന്റെ ഗൃഹത്തിൽ സ്ഥാപിച്ചിരിക്കുന്ന വായനശാലയോടുചേർന്നു പ്രത്യേകം കെട്ടിഒരുക്കിയ പന്തലിൽവച്ചാണ നടന്നത. അന്നത്തെ യോഗത്തിൽ അഗ്രാസനം വഹിച്ചതു നവീകരണത്തിലെ ഒരു ഗ്രാഡ്യുവേറ്റായിരുന്നു. പ്രാസംഗികന്മാരിൽ മിക്കവരും നവീകരണത്തിലും ബ്രദർ മിഷ്യനിലും ഉൾപ്പെട്ടവരായിരുന്നു. ഈ യോഗത്തിൽ വൈദികരിൽ ആരും ഇല്ലാ എന്നുള്ള കുറവിനെ പരിഹരിക്കാനായിട്ടെന്നപോലെ ഒരു നവീകരണ പട്ടക്കാരനും അവിടെ സന്നിഹിതനായിരുന്നു. യോഗനടപടികളെല്ലാം ഇവരുടെ വിശ്വാസാചാരങ്ങൾക്കനുരൂപമായിട്ടായിരുന്നു നടത്തിയത. പ്രോഗ്രാം അനുസരിച്ച് യോഗത്തിലെ ആദ്യപ്രാർത്ഥന നവീകരണപട്ടക്കാരൻ പരസ്യമായികഴിച്ചു. ഒരു മനഃപ്രാർത്ഥന മാത്രമായിരുന്നു. പ്രാർത്ഥനാരംഭസമയത്തു യോഗത്തിൽ ഹാജരായിരുന്നവരോടു "നിങ്ങൾ ഇപ്പോൾ ഇരിക്കുന്നതുപോലെ അവരവരുടെ സ്ഥലങ്ങളിൽ ഇരുന്നു ധ്യാനിച്ചുകൊണ്ടാൽ മതി" എന്ന് അഗ്രാസനൻ ആജ്ഞാപിച്ചതനുസരിച്ച് എല്ലാവരും അവിടവിടെ ഇരുന്നു കൊള്ളുകയായിരുന്നു ചെയ്തത്. യോഗാവസാനത്തെ

പ്രാർത്ഥനയും മേൽ പറഞ്ഞവിധത്തിൽ തന്നെയായിരുന്നു. "നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ ഇപ്രകാരം പ്രാർത്ഥിപ്പിൻ" എന്നു നമ്മുടെ രക്ഷകൻ കല്പിച്ചു പഠിപ്പിച്ച കർത്തൃപ്രാർത്ഥനപോലും" ഈ യോഗത്തിൽ ഉപയോഗിച്ചില്ലാ. നമ്മുടെ സത്യവിശ്വാസത്തിനനുരൂപമായുള്ള പുസ്തകങ്ങൾ ഇവരുടെ വായനശാലയിൽ ശേഖരിക്കുന്നതിനാകട്ടെ, തദനുസരണമുള്ള പരിശീലനത്തിൽ സംഘം നടത്തികൊണ്ടു പോകണമെന്നാകട്ടെ ഇവർക്കു നിഷ്കർഷയുള്ളതായി അറിയുന്നില്ലാ. വിശേഷിച്ച് ഇതരസഭക്കാരോടുള്ള സംസർഗ്ഗംകൊണ്ടും അവരുടെ വിശ്വാസാചാരങ്ങളെ പ്രതിവാദിക്കുന്ന മാസിക മുതലായതിനെ മാത്രം വായിക്കുന്നതുകൊണ്ടും സാധാരണക്കാർ പലരും സത്യവിശ്വാസത്തിൽനിന്നും തെററിപ്പോയേക്കാമെന്നുള്ളതുമാണല്ലോ. നമ്മുടെ യുവജനസംഘങ്ങളുടെ ഉദ്ദേശങ്ങളിൽ പ്രധാനമായ സത്യവിശ്വാസസ്ഥിരത, സമുദായസ്നേഹം മുതലായതു് ഇങ്ങനെയുള്ള ഒരു സംഘംകൊണ്ട് ലഭ്യമല്ലെന്നു മാത്രമല്ലാ, നേരെമറിച്ചുള്ളഫലം ഇതുകൊണ്ടു വന്നുകൂട്ടുമെന്നും അനുഭവത്താൽ അറിയാവുന്നതാണ്. ഈ സംഗതിയിൽ ഇടവകപട്ടക്കാരനായ ബഹുമാനപ്പെട്ട കടവന്ത്രയിൽ അച്ചൻ മൌനം അവലംബിച്ചിരിക്കുന്നതു എന്തുകൊണ്ടെന്നറിയുന്നില്ല. സുവിശേഷസംഘക്കാരുടെ ശ്രദ്ധയെ പ്രത്യേകം ഈ സ്ഥലത്തേക്കു ക്ഷണിച്ചുകൊള്ളുന്നു. ഇതരസമുദായങ്ങൾ തമ്മിൽ ഐകമത്യത്തോടും സ്നേഹത്തോടും കൂടിയിരിക്കുന്നത് സ്തുത്യർഹമായിട്ടുള്ളതുതന്നെ എങ്കിലും വിശ്വാസാചാരങ്ങളിൽ അവരോടുകൂടി ഒരുനാളും യോജിക്കുന്നതിനു പാടില്ലാത്തതാണല്ലോ. ഈ സംഘക്കാർ യാക്കോബായ സഭയിലെ ഒരു നല്ല പ്രാസംഗികനോടു തങ്ങളുടെ വാർഷികയോഗത്തിൽ ഒരു പ്രസംഗംചെയ്യണമെന്നു അപേക്ഷിച്ചിട്ടും ആയതിനെ അദ്ദേഹം ഉപേക്ഷിച്ചു എന്നുള്ളതും ഇവിടെ പ്രസ്താവയോഗ്യമാണ്. പലസഭക്കാരും കൂടി സമ്മിശ്രമായ ഒരു യോഗമായതുകൊണ്ടാണ് അദ്ദേഹം ഇതിനെ സ്വീകരിക്കാഞ്ഞതു എന്നു അദ്ദേഹത്തിൽ നിന്നും മനസ്സിലായിട്ടുണ്ട്. അതിനാൽ ഈ സ്ഥലത്തുള്ള ഈ സംഘം സമുദായത്തിനു ദോഷമായി പര്യവസാനിക്കാതിരിപ്പാൻ അധികൃതന്മാർ പ്രത്യേകം ദൃഷ്ടിവെക്കുമെന്നു വിശ്വസിച്ചുകൊണ്ടു തല്ക്കാലം വിരമിക്കുന്നു.

എന്ന് ഒരു സമുദായസ്നേഹി.

---

## ഒരു സമ്മാനദാനവും സമ്മേളനവും.

തലവടി ക്രിസ്തീയ യുവജനസംഘത്തിൻെറ കീഴിൽ നടത്തപ്പെടുന്ന തലവടി കിഴക്കേക്കര പടിഞ്ഞാറെക്കര ഈ സൺഡേസ്കൂളുകളിലെ കുട്ടികളുടെ സമ്മാനദാനവും യുവജനസംഘവും സമ്മേളനവും ധനുമാസം ൨൯.ാംനു വെള്ളിയാഴ്ച പകൽ ൨. മണിക്കുശേഷം തലവടി കിഴക്കേക്കര പള്ളിയിൽ പ്രത്യേകം കെട്ടിഒരുക്കപ്പെട്ടിരുന്ന പന്തലിൽവച്ചു റവ: ഫാദർ. പി. റ്റി. ഗീവറുഗീസ് എം. എ. അവർകളുടെ അഗ്രാസനാധിപത്യത്തിൻകീഴിൽ ഭംഗിയായി നടന്നിരിക്കുന്നു.

ആദ്യമായി ഉണ്ടായതു കുട്ടികളുടെ ഒരു ഘോഷയാത്രയായിരുന്നു. നൂററിമ്പതോളം കുട്ടികൾ പല ഘോഷ ചിഹ്നങ്ങളോടുകൂടി പടിഞ്ഞാറെക്കരെപള്ളിയിൽനിന്നും പുറപ്പെട്ടു പാട്ടുകളോടും സന്നാഹങ്ങളോടും കൂടി കിഴക്കേക്കര പള്ളിയിൽ എത്തി പ്രാർത്ഥനയും കഴിഞ്ഞു കാര്യപരിപാടി അനുസരിച്ചു അഗ്രാസനരുടെ ഉപക്രമ പ്രസംഗത്തോടുകൂടി യോഗം ആരംഭിച്ചു. അനന്തരം പടിഞ്ഞാറെക്കര സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ മിസ്റ്റർ കളത്തിൽ അബ്രഹാം റിപ്പോർട്ടു വായിച്ചു ഇതിനെ തുടർന്നു കിഴക്കെക്കരെ സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ മിസ്റ്റർ ചക്കാലയിൽ അവിരാ തൻെറ റിപ്പോർട്ടിനെ, ഒരു പ്രസംഗം മൂലം പ്രസ്താപിച്ചു പിന്നീടുണ്ടായതു ദിവ്യശ്രീ പനയ്ക്കാമററത്തു അബ്രഹാം കത്തനാർ മിസ്റ്റർ സി. ജി. വറുഗീസ് ബി. ഏ. ദിവ്യശ്രീ മട്ടയ്ക്കൽ അലക്സന്ത്രയോസ് ശെമ്മാശ്ശൻ ഇവരുടെ പ്രസംഗങ്ങളായിരുന്നു. പ്രസംഗങ്ങൾ എല്ലാം ലളിതങ്ങളും സരസങ്ങളും ഭക്തിസംവർദ്ധകങ്ങളുമായിരുന്നു. പിന്നീടു കുട്ടികൾക്കുള്ള സമ്മാനദാനവും പലഹാരദാനങ്ങളും ആയിരുന്നു നടന്നതു. ഒടുവിൽ അഗ്രാസനരുടെ ഉപസംഹാരപ്രസംഗം

ആരംഭിച്ചു. ഗുണദോഷസമ്മിശ്രമായിരുന്ന ഈ പ്രസംഗം എത്രമാത്രം ഹൃദയാഹ്ളാദജനകമായിരുന്നു എന്നു പറഞ്ഞറിയിപ്പാൻ പ്രയാസമാണു.

വന്ദനംപാട്ടിലും പ്രാർത്ഥനയും കഴിഞ്ഞു ഈ യോഗം അവസാനിപ്പിച്ചു. പിന്നീടുണ്ടായതു യുവജനസംഘസമ്മേളനം ആണു. സന്ധ്യാപ്രാർത്ഥന കഴിഞ്ഞു പലവിധ വിനോദങ്ങളോടുകൂടിയ കാപ്പിസൽക്കാരത്തോടുകൂടിയാണു ഇതു ആരംഭിച്ചതു. പലരുടെയും പ്രസംഗങ്ങളും സിക്രട്ടറി മിസ്റ്റർ എ. കെ. എബ്രഹാമിന്റെ റിപ്പോട്ടു വായനയും അഗ്രാസനർ ഫാദർ പി. റി. എം. ഏ. അവർകളുടെ ഉപസംഹാരപ്രസംഗവും കഴിഞ്ഞു യോഗം അവസാനിപ്പിച്ചു.

---

## പരേതനായ ഊർശ്ലേമിലെ അർമ്മീനിയൻ പാത്രിയക്കീസ് അവർകൾ.

“ഹാരോണ്ടിയൂൺ വെഹാബീദിയൻ” എന്ന ൯൯-ാമത്തെ അർമ്മീനിയൻ പാത്രിയക്കീസവർകൾ കഴിഞ്ഞ ഒക്ടോബർ ൧൭-ാനു- തന്റെ ൯൧-ാമത്തെ വയസ്സിൽ സെഹിയോൻ മലമേലുള്ള വി. യാക്കോബിന്റെ ആശ്രമത്തിൽവച്ചു കാലം ചെയ്തിരിക്കുന്നു. തനിക്കു പതിനേഴു വയസ്സായപ്പോൾ താൻ ആ ആശ്രമത്തിൽ പ്രവേശിച്ചു. ൧൦൩൦-ൽ ഊർശ്ലേമിൽനിന്നും താൻ കസ്തന്തീനോപ്പോലീസിലുള്ള അർമ്മീനിയൻ ആശ്രമത്തിലേക്കു പോയി. ൧൦൩൫-ൽ ഇദ്ദേഹം കസ്തന്തീനോപ്പോലീസിലെ പാത്രിയക്കീസിന്റെ വികാരിയായി നിയമിക്കപ്പെട്ടു. ൧൦൪൩-ൽ മെത്രാനായി. റഷ്യാ തുർക്കി യുദ്ധകാലത്തു തന്റെ ഇടവകയുടെ സംരക്ഷണത്തിനുവേണ്ടിയും യുദ്ധംമൂലമുള്ള ഭയങ്കരമായ ആപത്തിൽ തന്റെ സഭ അകപ്പെടാതിരിപ്പാനുമായി താൻ ധീരമായ പ്രയത്നം ചെയ്തു. യുദ്ധം കഴിഞ്ഞിട്ടു ഊർശ്ലേമിലെ (അർമ്മീനിയാ) പാത്രിയക്കീസിന്റെ വികാരിയായിട്ടു പോയി. ൧൦൬൦-ൽ കസ്തന്തീനോപ്പോലീസിലെ പാത്രിയക്കീസായിട്ടും ൧൦൬൩-ൽ ഊർശ്ലേമിലെ പാത്രിയക്കീസായിട്ടും നിയമിക്കപ്പെട്ടു. പ്രായാധിക്യം നിമിത്തം തന്റെ ജോലി കുറച്ചുനാളായി മറെറാരാളിനെക്കൊണ്ടു നടത്തിപ്പോന്നു. പാത്രിയക്കീസവർകൾക്കു പ്രാചീനവും നവീനവുമായ അർമ്മീനിയാഭാഷകളും അറബി, തുർക്കി മുതലായ ഭാഷകളും കുറേശ്ശ ഇംഗ്ലീഷും അറിയാമായിരുന്നു. പല മഹാന്മാരിൽനിന്നു ഒട്ടധികം സ്ഥാനചിഹ്നങ്ങളും സമ്പാദിച്ചിട്ടുണ്ടായിരുന്നു. പതിവിൻപ്രകാരം നാല്പതുദിവസത്തെ വിലാപം കഴിഞ്ഞശേഷമേ ഒരു പിൻഗാമിയെ മുറപ്രകാരമുള്ള ചടങ്ങുകളോടുകൂടി തിരഞ്ഞെടുക്കയുള്ളു.

---

## വിദ്യാഭ്യാസവിഷയം.

എം. ഡി. സ്കൂൾ ഇൻസ്പെക്ടറുടെ ആപ്പീസ്സു
൧൦൮൬, കുംഭം. ൧൭-ാനു.

### വെക്കേഷൻ.

മദ്ധ്യവേനൽ വെക്കേഷൻ പ്രമാണിച്ചു മീനമാസം ൧൦-ാനു- വെള്ളിയാഴ്ച നാലുമണിക്കു (മർ ഡയനീഷ്യസ്സ് ഏലിമെന്ററി സ്കൂളുകൾ) അടച്ച് ഇടവം ൨-ാനു- തിങ്കളാഴ്ച ൧൦ മണിക്കു തന്നെ പഠിത്തം ആരംഭിക്കേണ്ടതാണെന്നു എല്ലാ ഹെഡ്മാസ്റ്റന്മാരെയും തെര്യപ്പെടുത്തിയിരിക്കുന്നു.

### വർഷാവസാനപരീക്ഷ.

മീനമാസം ൧൪-ാനു- മുതൽ ആരംഭിക്കേണ്ടതും എല്ലാ സ്കൂളുകളിലെയും ഒന്നാം ക്ലാസുകൾ അതാതു സ്കൂളുകൾ ഹെഡ്മാസ്റ്റന്മാർ തന്നെ പരീക്ഷിച്ചു ചോദ്യവും റിസൾട്ടും ഇവിടെ അയച്ചുതരേണ്ടതാകുന്നു.

രണ്ടാംക്ലാസ്സുമുതൽ മേല്പോട്ടുള്ള ക്ലാസുകൾക്കു ചോദ്യക്കടലാസ്സു ആപ്പീസിൽനിന്നും നേരിട്ടയച്ചു തരുന്നതാകുന്നു.

രണ്ടാംക്ലാസിലെ പരീക്ഷ സെപ്പറേറ്റിലും ൩-ം ൪-ം ക്ലാസുകളിലെ പരീക്ഷ കടലാസിലും നടത്തേണ്ടതാകുന്നു.

| | | | | |
|---|---|---|---|---|
| ഒന്നാം ക്ലാസു. | ൧൦൭൩. | മീനം. | ൧൪-ാംനു | തിങ്കൾ, |
| രണ്ടാം ക്ലാസു. | ൧൦൭൩. | മീനം. | ൧൫-ാംനു | ചൊവ്വാ. |
| മൂന്നാം ക്ലാസും) | ൧൦൭൩. | ൧൫-ാം. | ൧൬-ാം. ൧൭-ാം. | തീയതികളിൽ. |
| നാലാം ക്ലാസും) | | | | ബുധൻ. വ്യാഴം. വെള്ളി. |

പരീക്ഷകടലാസുകൾ അയക്കേണ്ട മേൽവിലാസങ്ങളും പരീക്ഷ, സൂപ്രണ്ടന്മാരുടെ വിവരവും ഓരോ വിഷയങ്ങളുടെ സമയവും ക്ലിപ്തപ്പെടുത്തി എല്ലാ സ്കൂളുകളിലേക്കും ഉത്തരവുകൾ അയക്കുന്നതാണ.

ഓരോ വിഷയങ്ങൾ കഴിഞ്ഞാൽ ഉടൻതന്നെ ഉത്തരകടലാസുകൾ മേൽവിലാസക്കാൎക്ക അയച്ചുകൊടുക്കേണ്ട വിഷയത്തിൽ സൂപ്രണ്ടന്മാർ പ്രത്യേകം ശ്രദ്ധിക്കേണ്ടതാകുന്നു.

ചോദ്യകടലാസുകൾ, പരീക്ഷ തുടങ്ങുന്ന സമയങ്ങളിൽ അതാതു സ്കൂളിലെ അസിസ്റ്റന്റു വാദ്ധ്യാരുടെ അടുക്കൽനിന്നും സൂപ്രണ്ടന്മാർ രസീതുകൊടുത്തു ഒറ്റു വാങ്ങേണ്ടതും ആ രസീതിൽ കവറുകളുടെ മുദ്രയെപ്പറ്റി പ്രത്യേകം പരിശോധിക്കേണ്ടതുമാകുന്നു.

പരീക്ഷ നടത്തുന്നതിനു ചുമതലപ്പെടുത്തുന്ന സൂപ്രണ്ടന്മാർ കൃത്യബോധത്തോടുകൂടി തങ്ങളുടെ ജോലിയെ നിറവേറെണ്ടതും വല്ല അഴിമതിക്കും ഇടവരുന്നപക്ഷം കഠിനമായി ശിക്ഷിക്കുന്നതിനു ഇടവരുന്നതും ആകുന്നു.

(ഒപ്പു)

ഇൻസ്പെക്ടർ, കെ. എം. വീലപ്ലോസ്സ.

---

## ഒരു സൎട്ടിഫിക്കേറ്റ്.

മാർ ഡയനീഷ്യസ്സ്കൂൾ ഇൻസ്പെക്ടർ കെ. എം. വീലിപ്പോസ്സും, എഡ്യൂക്കേഷൻ ഡയറക്ടർ ഡോക്ടർ മിച്ചലുംകൂടി എഡ്യുക്കേഷൻ കോഡുമൂലം ഗ്രാന്റുസ്കൂളുകൾക്കുള്ള പ്രതിബന്ധങ്ങളെക്കുറിച്ചും, മാർ ഡയനീഷ്യസ്സ്കൂളുകളെ പറ്റിയും രണ്ടു മണിക്കൂറുനേരം സംസാരിക്കുകയും സായ്പിനു പലഭാഗങ്ങളെക്കുറിച്ചും ന്യായമായ സമാധാനം പറയുന്നതിനു ഇല്ലാതെ വരികയും ചെയ്തു. ഒടുവിൽ സായ്പിനു വളരെ ബഹുമാനവും സന്തോഷവും ഇൻസ്പെക്ടരെപ്പറ്റി തോന്നുകയാൽ താഴെപ്പറയുന്നപ്രകാരം ഒരു സൎട്ടിഫിക്കേറ്റു ലഭിച്ചിരിക്കുന്നതായി ഞങ്ങളുടെ തിരുവനന്തപുരം ലേഖകൻ അറിയിച്ചിരിക്കുന്നു.

ഇത്ര സമൎത്ഥനായ ഒരു ഇൻസ്പെക്ടർ മാർ ഡയനീഷ്യസിനു ഉണ്ടെന്നു അറിയാൻ ഇടയായതിൽ അത്യധികം സന്തോഷിക്കുന്നു.

---

## മരണം.

റവി. വി. ജോൺ ശെമ്മാശൻ.

നമ്മുടെ അറിവിലും പരിചയത്തിലും ഇരിക്കുന്ന ആളുകളൊ പ്രത്യേകിച്ചു നമ്മുടെ മാതാപിതാക്കന്മാരൊ അടുത്ത ചാൎച്ചക്കാരൊ ഏറ്റവും കഠിനമായ രോഗശയ്യയിൽ കിടന്നു വലയുന്നതായിട്ടു നാം കാണുകയൊ അറികയോ ചെയ്യുന്നതായിരുന്നാൽ ആ വിചാരം നമ്മുടെ മനസ്സിനെ കുറെനാളത്തേക്കു വല്ലാതെ വിഷമിപ്പിക്കയും, സഹിപ്പാൻപാടില്ലാത്ത വേദന നിമിത്തമായിട്ടു വാവിട്ടു നിലവിളിക്കയും മറ്റും ചെയ്യുന്നതിനു കാരണമാക്കിത്തീൎക്കയും ചെയ്യുമെന്നുള്ള സംഗതി നമ്മുടെ ഓരോരുത്തരുടെയും അനുഭവത്തിൽപെട്ടിട്ടുള്ളതാണല്ലോ. ഇപ്രകാരം ഒരാൾ രോഗശയ്യയിൽ കിടക്കുന്നതോ മരിക്കുന്നതോ നാം കാണുമ്പോൾ നമുക്കും ഇപ്രകാരമുള്ള ഒരു സ്ഥിതി വരുന്നതാണെന്നുള്ള ഒരുവിചാരം കൂടി നമ്മുടെ മനസ്സിൽ ഉളവാകുന്നുണ്ടു. എന്നാൽ ഇങ്ങനെയുള്ള ഒരുവിചാരം എപ്പോഴും ഒരു

വന്റെ മനസ്സിൽ ഉണ്ടായിരിക്കുക എന്നുള്ളതു അത്ര ശ്രമസാദ്ധ്യമായ ഒന്നല്ല. ഏതെങ്കിലും ഒരു സംഗതിയെക്കുറിച്ചുതന്നെ മനസ്സിൽ അധികനേരം വിചാരിക്കയോ ആലോചിക്കുകയോ ചെയ്യുന്നതായാൽ നമ്മുടെ മനസ്സു മടിച്ചിട്ടു വേറെ ഏതെങ്കിലും വിഷയത്തിലേക്കു മനസ്സിനെ നയിപ്പിക്കണമെന്നു നമുക്കു സ്വാഭാവികമായിട്ടു തോന്നാവുന്നതാണ്. ആകയാൽ ചിലപ്പോഴെല്ലാം നാം മരണത്തെക്കുറിച്ചു ഓർക്കുകയും, അതിൽ അകപ്പെടാതിരിപ്പാൻ നമുക്കു സാധിക്കയില്ലെങ്കിലും സമാധാനത്തോടും ഭയംകൂടാതെയും ഈ മരണത്തിൽകൂടെ കടന്നുപോകുവാൻ തക്കവണ്ണം നമ്മുടെ ജീവിതത്തെ ശരിയായ വഴിയിൽകൂടെ നയിപ്പിപ്പാൻ ശ്രമിക്കയും ചെയ്യിട്ടുണ്ടെങ്കിലും ഇങ്ങനെയുള്ള വിചാരത്തോടുകൂടെ എപ്പോഴും തങ്ങളുടെ സമയത്തെ ചിലവഴിക്കുന്നവർ നമ്മിൽ എത്രപേരുണ്ടു?

നാം എല്ലായ്പോഴും ഓർമ്മയിൽ വെച്ചുകൊണ്ടിരിക്കേണ്ടിയ സംഗതികൾ നാലാകുന്നു. അവ മരണം, ന്യായവിധി, സ്വർഗ്ഗം, നരകം എന്നവയാകുന്നു. ഇപ്രകാരം പ്രാധാന്യമേറിയ ഒരുവിഷയമാകുന്ന മരണത്തെ സംബന്ധിച്ചു അല്പമായി ആലോചിക്കുന്നതു അവസരോചിതമല്ലാതിരിക്കയില്ലല്ലോ. മരണത്തെക്കുറിച്ചുള്ള ചിന്ത നമ്മുടെ ആയുസ്സിനെ സത്യപാന്ഥാവിൽകൂടെ നയിപ്പിക്കുന്നതിനു സഹായിക്കുന്നതാകകൊണ്ടു അതിനെ സംബന്ധിച്ചു സ്വല്പമായി നാം അറിഞ്ഞിരിക്കേണ്ടിയതു ഏറ്റവും അത്യാവശ്യവുമാകുന്നു.

മരണം എന്ന പദത്തെ പല അർത്ഥത്തിൽ ഉപയോഗിക്കാറുണ്ടെങ്കിലും ഇവിടെ ജഡമരണത്തെസംബന്ധിച്ചു മാത്രമെ പറയുന്നതിനു വിചാരിക്കുന്നുള്ളു.

മരണമെന്നതു ആത്മാവും ജഡവും തമ്മിലുള്ള വേർപാടാകുന്നു.

മരണം സ്വാഭാവികമായിട്ടുള്ളതാകുന്നുവോ? ഈ ചോദ്യത്തിനു പ്രത്യക്ഷത്തിൽ ഉവ്വ് എന്നു ഉത്തരം കൊടുക്കപ്പെടാമെന്നു തോന്നിയേക്കാം എന്തുകൊണ്ടെന്നാൽ ലോകത്തിലുള്ള ഏതുവസ്തുവിനും സ്ഥിതിവ്യത്യാസങ്ങൾ വരുന്നതുപോലെ മനുഷ്യശരീരവും നിരന്തരമായ ചലനിമിത്തമായിട്ടു നാശത്തെ പ്രാപിക്കേണ്ടതാണെന്നു സാധാരണ ബുദ്ധ്യാ നമുക്കു തോന്നാവുന്നതാണു. എന്നാൽ മരിക്കുന്നതു ഭക്ഷിക്ക, കുടിക്ക, ശ്വസിക്ക ഇതുകളെപോലെ വെറും സ്വാഭാവികമായ ഒന്നാകുന്നു എങ്കിൽ നാം അതിനെക്കുറിച്ചു ഭയന്നിട്ടോ പരിഭ്രമിച്ചിട്ടോ കാര്യമില്ലല്ലോ. എങ്കിലും ലോകത്തിൽ കണ്ടുവരുന്നതു നേരെമറിച്ചാണു മരണസമയം വളരെ വേദനയും പ്രയാസവും ഉള്ള ഒന്നാണെന്നു ആരും പറയാതെ തന്നെ നമുക്കു അറിയാമല്ലൊ ഈ പ്രയാസം മനുഷ്യരിൽ മാത്രമല്ല മൃഗങ്ങളിൽകൂടെ നാം കാണുകയും ചെയ്യുന്നു.

ആയതുകൊണ്ടു മരണം സ്വാഭാവികമായിട്ടുള്ളതല്ല പിന്നെയോ നാം വേദപുസ്തകത്തിൽ വായിക്കുന്നപ്രകാരം മരണം പാപത്തിന്റെ ഫലമായിട്ടു വന്നിട്ടുള്ളതാകുന്നു. "ഏക മനുഷ്യനാൽ പാപവും പാപത്താൽ മരണവും ലോകത്തിൽ കടന്നു ഇങ്ങനെ എല്ലാമനുഷ്യരും പാപം ചെയ്കയാൽ മരണം എല്ലാമനുഷ്യരിലും പരന്നു". (റോമ. ൫ ൧൨) "എന്തുകൊണ്ടെന്നാൽ പാപത്തിന്റെ ശമ്പളം മരണമത്രെ" (റോമ ൬ ൨൩) എന്തുകൊണ്ടെന്നാൽ മനുഷ്യനാൽ മരണം ഉണ്ടായിരിക്കെ മരിച്ചവരുടെ പുനരുത്ഥാനവും മനുഷ്യനാൽതന്നെ" (൧ കോറി ൧൫: ൨൧) ഈ വാക്യങ്ങളിൽനിന്നു തെളിയുന്നപ്രകാരം മരണം വന്നിട്ടുള്ളതു പാപത്തിൽനിന്നും, പാപത്തിന്റെ ശിക്ഷയായിട്ടും ആകുന്നു.

മരണം പാപത്തിന്റെ കൂലിയായിരിക്കുന്നതുപോലെതന്നെ ആയതു പാപപരിഹാരത്തിനുള്ള ഒരുവഴിയും ആകുന്നു. "എന്തുകൊണ്ടെന്നാൽ സൃഷ്ടി ദ്രവത്വത്തിന്റെ ദാസ്യത്തിൽനിന്നു വിടുവിക്കപ്പെട്ടു ദൈവമക്കളുടെ തേജസ്സാകുന്ന സ്വാതന്ത്ര്യത്തിലേക്കു എത്തും എന്നുള്ള ആശയിന്മേൽ മായെക്കു (മരണത്തിനു) കീഴ്പ്പെട്ടു" (റോമ ൮. ൨൧)

ദാവീദു, ഫലസ്തിയനായ ഗോലിയാത്തിനെ അവന്റെ സ്വന്ത വാളുകൊണ്ടുതന്നെ കൊന്നപ്രകാരം നമ്മുടെ കർത്താവു കുരിശിന്മേലുള്ള തന്റെ മരണം ഹേതുവായിട്ടു "മരണത്തിന്റെ അധികാരിയാകുന്ന പിശാചിനെ തന്റെ മരണത്താൽ നീക്കി" (എബ്രാ ൨ ൧൪)

ആകയാൽ കർത്താവിൽ മരിക്കുന്ന ഓരോരുത്തരും തങ്ങളുടെമേലുള്ള സാത്താന്റെ ശക്തിയെ നശിപ്പിക്കയും "മരിച്ചവൻ പാപത്തിൽനിന്ന നീതികരിക്കപ്പെട്ടിരിക്കുന്നു" (റോമ ൬. ൭) എന്ന ശ്ലീ. പൌലൊസ്സ പറയുന്നതുപോലെ തങ്ങളുടെ സ്വാതന്ത്ര്യത്തെ ലബ്ധമാക്കുകയും ചെയ്യുന്നു.

മരണം, ആത്മാവും ജഡവും തമ്മിലുള്ളതായ പോരാട്ടത്തിന്റെ (റോമ ൭. ൧൪-൨൩) അവസാനവും നാശശരീരത്തിൽനിന്ന (റോമ ൭. ൨൪) നമ്മെ വിടുവിക്കുന്ന മാൎഗ്ഗവും ആകുന്നു.

എങ്കിലും അനുതപിക്കാത്തതായ ഒരുപാപിയുടെ മരണം അവനു യാതൊരു ഗുണത്തെയും വരുത്തുന്നില്ല. നേരെമറിച്ചു കർത്താവിൽ മരിക്കുന്നവനു മരണം ഒരു അനുഗ്രഹവും "ഹേ മരണമെ നിന്റെ ജയം എവിടെ ഹേ മരണമെ നിന്റെ വിഷമുള്ളു എവിടെ? മരണത്തിന്റെ വിഷമുള്ളു എവിടെ? മരണത്തിന്റെ വിഷമുള്ളു പാപം; പാപത്തിന്റെ ശക്തിയൊ ന്യായപ്രമാണം. എന്നാൽ നമ്മുടെ കർത്താവായ യേശുക്രിസ്തു മുഖാന്തിരം നമുക്കു ജയം നൽകുന്ന ദൈവത്തിനു സ്തോത്രം" (൧ കോറി ൧൫. ൫൫-൫൭) എന്നു പറവാൻതക്കവണ്ണം നമ്മെ ശക്തന്മാരാക്കിതീർക്കുന്നവഴിയും ആകുന്നു.

ഇനിയും നമുക്കു മരണത്തിന്റെ ലക്ഷണങ്ങളെ സംബന്ധിച്ചു ചിന്തിക്കാം.

൧. അതു നിശ്ചയമായിട്ടും സംഭവിക്കുന്നതാകുന്നു. "ഞാൻ മരിക്കയില്ല" എന്നു പറയുന്നവരായി ഒരുത്തരേയും നാം കാണുന്നില്ല. എല്ലാമനുഷ്യരും മരിക്കും എന്നുള്ളതു എത്രയും നിശ്ചയമായിട്ടുള്ളതാകുന്നു. ഇപ്പോൾ ജനിക്കുന്ന ഒരു കുട്ടിയെ നാം കാണുന്നു എന്നിരിക്കട്ടെ ആയതു ഭാവിയിൽ ധനവാനോ ദരിദ്രനൊ രോഗിയൊ, സുഖിമാനൊ, വിദ്വാനൊ, ഭോഷനൊ അല്പായുസ്സൊ, ദീർഘായുഷ്മാനൊ ഏതുസ്ഥിതിയിൽ ആയിത്തീരുമെന്നു നമുക്കു യാതൊരുനിശ്ചയവുമില്ല. എന്നാൽ അതു മരിക്കുമെന്നുള്ളതു നമുക്കെല്ലാവർക്കും നിശ്ചയമായിട്ടു അറിയാവുന്ന ഒരു സംഗതിയാകുന്നു.

൨. മരണം എപ്പോൾ, എവിടെവെച്ചു, എങ്ങിനെസംഭവിക്കുമെന്നു നിശ്ചയമില്ലാത്തതാകുന്നു. മരണം നിശ്ചയമായിട്ടും സംഭവിക്കുന്നതുപോലെതന്നെ അതു ഏതുസമയത്തു എവിടെവെച്ചു ഏതുവിധത്തിൽ നമുക്കു സംഭവിക്കുമെന്നു യാതൊരുത്തനും യാതൊരുനിശ്ചയവുമില്ല.

൩. മരണത്തിന്റെ മൂന്നാമത്തെ ലക്ഷണം അതു ഒരിക്കൽമാത്രം സംഭവിക്കുമെന്നുള്ളതാകുന്നു.

൪. മരണം ഒരുത്തനും പരിചയിച്ചറിഞ്ഞിട്ടില്ലാത്ത ഒന്നാകുന്നു. നമ്മിൽ ഓരോരുത്തരും പല മരണങ്ങൾ കണ്ടിട്ടുണ്ടായിരിക്കാം എങ്കിലും നമ്മുടെ മരണം ഏതുവിധത്തിലായിരിക്കുമെന്നു ഒരു നിശ്ചയവുമില്ല.

(തുടരും)

---

## പത്രവരി അടച്ചവരുടെ പേരുവിവരം

| | അവർകൾ | രൂ | ച | കാ |
|---|---|---|---|---|
| കായംകുളം എം. മാത്യു ഓടാശേരിൽ | ,, | ൧ | ൩ | ൦ |
| ,, പീടികയിൽ ഗീവറുഗീസ് ചെറിയാൻ | ,, | ൧ | ൧൪ | ൦ |
| കൃഷ്ണപുരം മുനിസിപ്പൽകോർട്ടുവക്കീൽ കൊച്ചുകോശി വൈദ്യൻ | ,, | ൧ | ൧൪ | ൦ |
| കായംകുളം ബ: കാദീശാപള്ളിക്കടവിൽ ഗീവറുഗീസ് | ,, | ൨ | ൦ | ൦ |
| ,, വടക്കെതലയ്ക്കൽ കൊച്ചുകോശി | ,, | ൧ | ൧൪ | ൦ |
| ബ: മല്ലശേരി. പള്ളി | | ൧ | ൧൪ | ൪ |
| കിടങ്ങന്നൂർ പുത്തൻവീട്ടിൽ ചാക്കൊ മാത്തൻ | ,, | ൨ | ൦ | ൦ |
| കല്ലൂപ്പാറ മാരേട്ടു അവിരാ | ,, | ൧ | ൧൪ | ൪ |
| ചെങ്ങന്നൂർ ബ: പള്ളി | | ൧ | ൧൪ | ൪ |
| വെണ്ണിക്കുളം പെരുമ്പ്രാൽ പുത്തൻപുരയ്ക്കൽ ഗീവറുഗീസ് | ,, | ൧ | ൧൪ | ൦ |
| ,, ബ: പള്ളി | | ൧ | ൧൪ | ൦ |

# പത്രവരി അടച്ചവരുടെ പേരുവിവരം

| | അവർകൾ | രൂ. | ച. | കാ. |
|---|---|---|---|---|
| പള്ളാരം കാത്തൂർചന്തയിൽ കല്ലുവടം അരണിച്ചേരിൽ ചാക്കൊ തോമ്മാ | ,, | ൧ | ൧൪ | ൪ |
| ബ: തുമ്പമൺ പുതുകുഴിയിൽ അച്ചൻ | ,, | ൧ | ൧൪ | ൦ |
| ,, കരിങ്ങാട്ടിൽ മത്തായി അച്ചൻ | ,, | ൧ | ൧൨ | ൮ |
| ,, ബ: വാഴമുട്ടം പള്ളിയോഗം | | ൧ | ൧൪ | ൪ |
| കൈപ്പട്ടൂർ മഠത്തിൽ ഗീവറുഗീസ് വാദ്ധ്യാർ | ,, | ൧ | ൧൪ | ൪ |
| ,, തേരകത്തു കൊച്ചുകോശിമുതലാളി | ,, | ൧ | ൧൪ | ൪ |
| കാത്തൂർ ചന്തസ്ക്കൂൾസമീപം കൊണ്ടൂർ കൊച്ചുകുഞ്ഞു | ,, | ൧ | ൦ | ൦ |
| ബ കാരയ്ക്കൽ പള്ളി യോഗം | | ൨ | ൦ | ൦ |
| കാരയ്ക്കൽ മൂലമണ്ണിൽ എം. സി. മാത്തു | ,, | ൧ | ൧൪ | ൦ |
| നിരണം ബ: പനയ്ക്കാമററത്തു അബ്രഹാം കത്തനാർ | ,, | ൧ | ൧൪ | ൦ |
| ,, മണ്ണാലേൽ പീലിപ്പോസ് | ,, | ൧ | ൮ | ൮ |
| തലവടി. കളത്തിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൨ | ൮ |
| ,, കണിച്ചേരിലായ പഴമാലിൽ പാപ്പി | ,, | ൧ | ൧൪ | ൦ |
| ബ: പടിഞ്ഞാറെക്കര പള്ളി | | ൧ | ൧൪ | ൦ |
| ,, മാമൂട്ടിൽ കുഞ്ഞൻ | ,, | ൧ | ൧൪ | ൦ |
| ,, കുളങ്ങര വേദവായന സംഘം | ,, | ൧ | ൧൪ | ൦ |
| പാണ്ടംകേരി തെറിപ്പുരയ്ക്കൽ ചാക്കൊ | ,, | ൧ | ൧൪ | ൦ |
| ബ: കൈപ്പട്ടൂർ പള്ളി | | ൧ | ൧൪ | ൦ |
| എലന്തൂർ പുത്തൻവീട്ടിൽ അച്ചൻ. | ,, | ൧ | ൧൪ | ൦ |
| അയിരൂർ പുളിയേലിൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൪ | ൪ |
| ,, ഊന്നുകല്ലുങ്കൽ മൂത്തകുഞ്ഞു | ,, | ൧ | ൧൪ | ൪ |
| കോന്നി, മണ്ണിക്കോശിക്കൽ കൊച്ചുകുഞ്ഞു | ,, | ൧ | ൧൪ | ൪ |
| ,, ബ: മാകാംകുന്നു പള്ളി | | ൧ | ൧൪ | ൪ |
| ,, ബ: റാന്നിപള്ളി | | ൧ | ൧൪ | ൪ |
| തിരുവല്ലാ അമ്പാട്ടു ചാക്കൊ. | ,, | ൧ | ൧൪ | ൪ |
| പത്തനം. തിട്ടകുഴിയിൽ വക്കീ | ,, | ൩ | ൦ | ൦ |
| മെല്ലൂർ ബ വടക്കേടത്തു മെറിയിൽ ഗീവറുഗീസു കത്തനാർ | | ൨ | ൦ | ൦ |
| കാട്ടൂർ ബ: വടശേരിയത്തു യൌസേപ്പുകത്തനാർ | ,, | ൩ | ൦ | ൦ |
| മല്ലപ്പള്ളി വടശേരിവായ തോപ്പിൽ പീലിപ്പോസു | ,, | ൧ | ൧൪ | ൪ |
| നിരണം വടക്കുംഭാഗം പന്തപ്പാട്ടു കേ. ജഡ്ജിക്കുള | ,, | ൧ | ൦ | ൦ |
| ,, വിഴലിൽ പൌലോസു | ,, | ൧ | ൦ | ൦ |
| പഴഞ്ഞി ബ: കോളങ്ങര യാക്കോബ കത്തനാർ | ,, | ൧ | ൧൪ | ൦ |
| നിരണം എലഞ്ഞിക്കൽ ചാക്കൊ. | ,, | ൧ | ൧൨ | ൮ |
| ബ: പള്ളിയോഗം | | ൧ | ൧൪ | ൦ |
| തലവടി കാരിക്കുഴി ചക്കാലയിൽ സി. എം. അവിരാ. | ,, | ൧ | ൧൪ | ൦ |
| ,, മാമൂട്ടിൽ അവിരാ. | ,, | ൧ | ൧൪ | ൦ |
| കല്ലൂപ്പാറ വാഴവേലിൽ തോമ്മാ. | ,, | ൧ | ൧൪ | ൦ |
| ,, മണ്ണിത്തോട്ടത്തിൽ ഈപ്പൻ ഈപ്പൻ | ,, | ൩ | ൦ | ൦ |
| ചെങ്ങന്നൂർ കുന്നംതാനത്തുകിളിച്ചമലയിൽ കൊച്ചിട്ടിചാണ്ടി | ,, | ൩ | ൦ | ൦ |
| ,, പട്ടുവയിൽ ഈശൊ | ,, | ൧ | ൧൪ | ൪ |
| ചെങ്ങന്നൂർ, ഓതറ. തോട്ടുമുകത്തു വാദ്ധ്യാർ | ,, | ൧ | ൧൪ | ൪ |
| ബ: ആനപ്രാമ്പാൽ പള്ളി | | ൩ | ൦ | ൦ |
| കോട്ടയം മുൻസിപ്പുകോട്ടു വക്കീൽ കൊച്ചിക്കാലയിൽ ഏലിയാസു മാപ്പി. | ,, | ൧ | ൧൪ | ൦ |
| ,, പി. കെ. കോശി. | ,, | ൨ | ൦ | ൦ |
| ,, എം. കേ. തോമ്മസു | ,, | ൨ | ൦ | ൦ |
| ,, കേ. വി. കുഞ്ഞൻ പെൻഷ്യൻ ഓവർസിയർ | ,, | ൫ | ൦ | ൦ |
| ,, പുലിക്കുന്നേലിൽ പുന്നൻ വക്കീൽ | ,, | ൧ | ൦ | ൦ |
| ,, പി. കെ. കുഞ്ഞൻ വക്കീൽ | ,, | ൨ | ൦ | ൦ |
| ,, പി. സി. കുഞ്ഞൻ വക്കീൽ | ,, | ൧ | ൦ | ൦ |